# കലാകൗമുദി

# 372

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഒക്ടോബർ 24, 1982

വില: 1 രൂപ 50 പൈസ



എഡിറ്റർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



### മുഖചിത്രം

റോമിലെ കാഴ്ചകൾ

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## An exciting feature

We have been regular subscribers to your esteemed weekly 'Kala Kaumudi', for the last 3 years. It my surprise you that I do not read Malayalam and it is my husband who reads and translates many of the articles in your magazines. Yet I feel 'Kaumudi News Service' has been doing top class journalistic work. It has chosen topics and incidents which are of utmost importance to the country and done incisive analysis and written fearless and impartial articles.

The article about the 'Secrets of the universe and man's quest to unravel them' carried by your issue dated 26th September was not only scientific but exciting and enlightening. In addition to having understood the subject of 'Astronomy' the author is very well versed in the ancient Indian scriptures.

I wish your magazine all the very best.

Yours truly,
Satya Krishnan,
Kuwait.

## ചിറി കോട്ടിയ ചിരി

ഉത്തരേന്ത്യയിലെ മിക്ക നിരക്ഷരരോ കുറഞ്ഞ സ്കൂൾവിദ്യാഭ്യാസമുള്ളവരോ ആയ ജനങ്ങളുടെ ഇംഗ്ലീഷ് ഉച്ചാരണത്തെക്കുറിച്ച് കെ. പി. ഗംഗാധരൻ, ന്യൂ ഡെൽഹി എഴുതിയ കത്ത് (കലാകൗമുദി, സെപ്റ്റംബർ 19) വായിച്ചപ്പോൾ ഇത്രയും എഴുതണമെന്നു തോന്നി.

ഇംഗ്ലീഷുകാരന്റെ നാടായ ബ്രിട്ടനിൽപ്പോലും സാധാരണ വിദ്യാഭ്യാസമുള്ളവനിടയിലും ഉന്നതവിദ്യാഭ്യാസമുള്ളവനിടയിലും ഒരേവാക്ക് ഉച്ചരിക്കുന്നരീതി സ്ഥലവ്യത്യാസമനുസരിച്ച് മാറുമെന്നിരിക്കെ, ഉത്തരേന്ത്യയിലെ നിരക്ഷരനും കുറഞ്ഞവിദ്യാഭ്യാസമുള്ളവനും ആംഗലേയ വാക്കുകളെ ഹിന്ദുസ്ഥാനീകരിച്ച് ഉച്ചരിക്കുന്നതിൽ ചിരിക്കാനെന്തിരിക്കുന്നു? ഒരു സംസ്ഥാനത്തെയും സാധാരണക്കാരൻ—ഇംഗ്ലീഷിന്റെ കാര്യമോ പോകട്ടെ—അവനവന്റെ സ്വന്തം ഭാഷതന്നെ സംസാരിക്കുന്നത് ഭാഷാവ്യുല്പത്തിശാസ്ത്രവും ഉച്ചാരണശാസ്ത്രവും പഠിച്ചിട്ടല്ലല്ലോ!

അംഗീകരിക്കപ്പെട്ട ഇംഗ്ലീഷ് ഉച്ചാരണമായി കരുതപ്പെടുന്ന ആർ. പി. (Received Pronunciation) ദക്ഷിണ ലണ്ടൻകാരല്ലാതെ വേറെയധികം സായ്പന്മാർ സംസാരിക്കുന്നില്ലെന്നതാണു വാസ്തവം. പിന്നെ, ബ്രിട്ടീഷ് ഇംഗ്ലീഷും അമേരിക്കൻ ഇംഗ്ലീഷും തമ്മിൽ എന്തെല്ലാം ഉച്ചാരണാന്തരങ്ങൾ! ബ്രിട്ടീഷുകാരൻ ഗേൾ, വേൾഡ്, ടെലിവിഷൻ, സജഷൻ എന്നൊ



ക്കെ പറയുമ്പോൾ അമേരിക്കക്കാരൻ ഗേൾ, വേൾഡ്, ടെലിവിജൻ, സജസ്റ്റിയൻ എന്നൊക്കെപ്പറയും. ഇതുപോലെ ധാരാളം ഉദാഹരണങ്ങൾ എടുത്തുകാട്ടാൻ കഴിയും. വിദ്യാസമ്പന്നനായ ഗംഗാധരന് പോലീസെന്നും, റേഷനെന്നും ഫിലിമെന്നും, റസ്റ്റോറന്റ് എന്നും ഉച്ചരിക്കാമെങ്കിൽ തീർച്ചയായും സാധാരണ വിദ്യാഭ്യാസംപോലുമില്ലാത്ത ഉത്തരേന്ത്യക്കാരൻ പുലീസെന്നും, റാഷനെന്നും ഫില്മെന്നും, റെസ്റ്ററാന്റ് എന്നും ഉച്ചരിക്കുന്നതിൽ ഒരു തെറ്റുമില്ല. എന്തുകൊണ്ടെന്നാൽ, പൊലീസ്, റാഷൻ, ഫിലിം, റെസ്റ്റൊറാന്റ് എന്നുള്ള ഉച്ചാരണങ്ങൾ ശരിയുമായി കൂടുതൽ അടുത്തുനിൽക്കുന്നു.

യാതൊരു കാലികപ്രസക്തിയുമില്ലാത്ത ഇത്തരം ബാലിശ വിഷയത്തെ തൊട്ടുണർത്തി രസം നുണയുന്നതു കാണുമ്പോൾ ഇന്ദ്രപ്രസ്ഥ വാസിയായ കത്തുടമയോട് സഹതാപം തോന്നുന്നു. ഉത്തരേന്ത്യക്കാരുടെ ആചാരനുഷ്ഠാനങ്ങളിലും വേഷഭൂഷാദികളിൽ തന്നെയും വേറെ എത്രയോ വൈവിധ്യമാർന്ന, പഠനാർഹമായ കാര്യങ്ങൾ കിടക്കുന്നു? അതൊക്കെവിട്ടിട്ട് നമ്മളെപ്പോലുള്ളവർ ഇങ്ങനെ ചിറികോട്ടി ചിരിക്കുന്നതുകൊണ്ടാണ് ദേശീയോദ്ഗ്രഥനമെന്നത് ഒരു ബാലികേറാമലയായി അവശേഷിക്കുന്നതും, ബൃഹദ് ഭാരതത്തിൽ ഏകദേശം രണ്ടു ഡസനോളം കൊച്ചുഭാരതങ്ങൾ നിലനിൽക്കുന്നതും.

രവി മണ്ണേത്ത്,
പി. ബി. 400,
ദുബായ്.

## താടകാവധം കഥകളി

26-9-82-ലെ കലാകൗമുദിയിൽ "താടകാവധം" കഥകളിയെപ്പറ്റി ശൂരനാട്ടു കുഞ്ഞൻപിള്ള എഴുതിയിരുന്ന ലേഖനം അത്യന്തം ശ്രദ്ധേയമായിരുന്നു. അതിൽ ലേഖനകർത്താവിനെയും കലാകൗമുദിയെയും അഭിനന്ദിക്കുന്നു. നമ്മുടെ പൗരാണിക കലകളുടെ പുനരുജ്ജീവനത്തിനു സഹായകമായി ചിലതെല്ലാം ഇന്നു നടക്കുന്നുണ്ടെങ്കിലും, സാഹിത്യത്തെ സംബന്ധിച്ചിടത്തോളം കഴിഞ്ഞ തലമുറ വിശിഷ്ടങ്ങളെന്നു കൊണ്ടാടിയിരുന്ന പല ക്ലാസ്സിക്കുകളും അവയുടെ കർത്താക്കന്മാരും പ്രായേണ വിസ്മൃതിയിലേക്കു നീങ്ങിക്കൊണ്ടിരിക്കയാണ്. ഈ പശ്ചാത്തലത്തിലാണ് പണ്ഡിതവരേണ്യനായ കുഞ്ഞൻപിള്ള, പ്രൊഫസർ വി. കൃഷ്ണൻതമ്പി എഴുതിയ പ്രസ്തുത കഥകളി സാഹിത്യ കൃതികളുടെ ഓർമ്മയിൽ കൊണ്ടുവന്നിരിക്കുന്നത്. ഒരുപക്ഷേ, ഗ്രന്ഥകർത്താവ് കുറച്ചുകാലംകൂടി ജീവിച്ചിരുന്നെങ്കിൽ, സാഹിത്യഗുണവും ഇതിവൃത്തഭംഗിയും ചേർന്ന ഈ കഥകളിക്ക്, അതർഹിക്കുന്ന പ്രചാരം കിട്ടുമായിരുന്നു.

ഈ കഥകളിയെപ്പറ്റി സ്മരിക്കുമ്പോൾ, അതേ ഇതിവൃത്തം "താടക അഥവാ ഭാരതത്തിലെ ബൊഡീഷ്യാ" എന്ന പേരിൽ ഒരു നാടകമായും പ്രൊഫസർ കൃഷ്ണൻതമ്പി രചിച്ചിരുന്നു എന്നുള്ളതും പ്രസ്താവ്യമാണ്. 1933-നോടടുത്ത് ഈ നാടകം തിരുവനന്തപുരത്തു രാജകീയ കലാശാലയിൽ അരങ്ങേറി. മറ്റു സദസ്സുകളിലും അതു പ്രദർശിപ്പിക്കപ്പെട്ടു. ഉദാഹരണത്തിന് കരുവാറ്റാ എൻ. എസ്. എസ്. ഹൈസ്കൂളിൽ അന്നു ഹെഡ്മാസ്റ്ററായിരുന്ന കൈനിക്കര കുമാരപിള്ളയുടെ ശിക്ഷണത്തിൽ വിദ്യാർത്ഥികൾ അതഭിനയിക്കുകയുണ്ടായി. പില്ക്കാലത്ത് രാമായണത്തെ ഉപജീവിച്ച് സി. എൻ. ശ്രീകണ്ഠൻനായർ എഴുതിയ നാടകങ്ങൾപോലെ രംഗപ്രയോഗക്ഷമമായ ഒരു നാടകമാണത്. ആര്യദ്രാവിഡ സംഘട്ടനകാലത്ത് പ്രഗത്ഭയായ ഒരു ദ്രാവിഡരാജ്ഞിയെ "രാമമന്മഥശരേണ താഡിത"യാക്കിയ കാളിദാസഭാവനയെ പിൻതുടർന്നു ചില നാടകീയ മുഹൂർത്തങ്ങൾ സൃഷ്ടിക്കുവാൻ ക്ലാസിക് പാരമ്പര്യത്തിൽ സമ്പന്നനായിരുന്ന പ്രൊഫസർക്കു കഴിഞ്ഞിട്ടുണ്ട്. കഥകളിയിലാണെങ്കിലും നാടകത്തിലാണെങ്കിലും ആ നാടകീയത ആസ്വാദ്യമാണല്ലോ.

കെ. ജനാർദ്ദനൻപിള്ള,
പട്ടം, തിരുവനന്തപുരം.

## പത്മരാജന്റെ ചലച്ചിത്രങ്ങൾ

ഒക്ടോബർ 17-ന്റെ ലക്കത്തിൽ പത്മരാജന്റെ ചലച്ചിത്ര പ്രപഞ്ചത്തെക്കുറിച്ചുള്ള കൗമുദി ന്യൂസ് സർവ്വീസിന്റെ ലേഖനം വായിച്ചു. പത്മരാജനിലെ, കഥാകൃത്തിനെ, തിരക്കഥാകൃത്തിനെ, സംവിധായകനെ ഈ ലേഖനത്തിലൂടെ ഉയർത്തിക്കാട്ടിയിരിക്കുന്നു. സിനിമയ്ക്കു ബുദ്ധിപരവും അർത്ഥരഹിതവുമായ വശങ്ങൾ വേണമെന്നു ശഠിക്കുന്ന ഈ കലാകാരന്റെ ഓരോ ചിത്രത്തിലും 'മാദ്ധ്യമം' അതിന്റെ ഭാവപ്പൊലിമ കണ്ടെത്തിയിരിക്കുന്നു!

ജീവിതത്തിൽനിന്ന്, അനുഭവങ്ങളിൽനിന്നു പകർത്തിയ ഓരോ വരിയിലും അദ്ദേഹത്തിന്റേതായ ഭാവനയുടെയും വിശ്വാസത്തിന്റെയും ദർശനത്തിന്റെയും നിഴലുകൾ പരന്നിരിക്കുന്നു... സ്വാംശീകരണത്തിൽനിന്നുൽഭൂതമായ ചേതനയെ ആവിഷ്കരിക്കുന്നതിൽ, അനുവാചകഹൃദയത്തിൽ സ്പർശിക്കുമാറു ചലച്ചിത്രം നിർമ്മിച്ചയാളാണ് പത്മരാജൻ.

എം. കെ. സുധാകരൻ,
കോഴിക്കോട്.



# സാഹിത്യത്തിലെ രണ്ടു തലമുറകൾ തമ്മിൽ ഏറ്റുമുട്ടുന്നു. ആശയങ്ങളെ മുൻനിറുത്തി ഉണ്ടാകേണ്ട ഈ ഏറ്റുമുട്ടൽ പലപ്പോഴും വ്യക്തികളെ മുന്നിൽ കണ്ടു കൊണ്ടായിപ്പോകുന്നുവെന്നതു ദുഃഖകരമാണ്.

**കെ. കെ. സുരേന്ദ്രൻ**
**കൗമുദി ന്യൂസ് സർവീസ്, തിരുവനന്തപുരം**

മലയാള സാഹിത്യവിമർശകർ തമ്മിലുള്ള ആശയസംഘർഷം തീർത്തും വ്യക്തിപരമായ അടുക്കളപ്പോരായി പരിണമിക്കുകയാണോ? പ്രൊഫസർ സുകുമാർ അഴീക്കോട് ആക്രമിക്കുകയും ആക്രമിക്കപ്പെടുകയും ചെയ്യുന്നവരിൽ ശ്രദ്ധേയനാണ്. നവീന നിരൂപണത്തിന്റെ ശക്തിത്രയമായി ചിലർ വിശേഷിപ്പിക്കുന്ന കെ. പി. അപ്പൻ, ആർ. നരേന്ദ്രപ്രസാദ്, വി. രാജകൃഷ്ണൻ എന്നിവരാണ് സംഘർഷത്തിന്റെ മറുപക്ഷം. എസ്. ഗുപ്തൻനായർ, സി. പി. ശ്രീധരൻ തുടങ്ങിയവർ നവീന നിരൂപകരെ ആശയ കാലുഷ്യത്തിന്റെ വക്താക്കളെന്നു വിളിച്ചു വിലയിരുത്തുന്നു. വാഗ്രൂപേണയും ലിഖിതമാദ്ധ്യമത്തിലൂടെയും രണ്ടു കൂട്ടരും തമ്മിൽ വാദകോലാഹലം നടത്താറുണ്ട്.

പ്രസംഗവേദിയിൽ നിന്നുകൊണ്ട് ഇഷ്ടജനപാലനത്തിന്റെയും ശത്രുനിഗ്രഹത്തിന്റെയും വാഗ്ധോരണി സൃഷ്ടിക്കുന്നവരിൽ പ്രധാനി പ്രൊഫസർ അഴീക്കോടുതന്നെ. ആ സത്യഭാഷണങ്ങൾ കേട്ട് ഉള്ളുണർച്ചു അനുഭവിക്കുന്നവർ ധാരാളമാണ്. പൗരാണികസംസ്കാരത്തെയും ഗാന്ധിജിയെയും ലബ്ധപ്രതിഷ്ഠങ്ങളായ പാശ്ചാത്യ-പൗരസ്ത്യ സാഹിത്യദർശനങ്ങളെയും ഊർജ്ജസ്രോതസ്സുകളാക്കി ഉയർത്തി പ്രതിഷ്ഠിക്കുന്നതിനുള്ള അതിതീവ്രശ്രമങ്ങളാണ് ആ വെളിപാടുകൾ. അവ തിരസ്കരിക്കപ്പെടേണ്ടതാണെന്നു ക്ഷോഭിച്ചുകൊണ്ടു സ്വവിശേഷം പറയുന്ന പുത്തൻ ഭാവുകത്വക്കാരേയും രോഗത്തിന്റെ പൂക്കൾ തേടുന്നവരേയും ഉന്മൂലനംചെയ്തേ അടങ്ങൂ എന്നു ഗർജ്ജിച്ചുകൊണ്ട് അഴീക്കോട് ശാഠ്യം പിടിക്കുന്നു. ജീർണ്ണതയുടെ മരണപ്പാച്ചിലാണ് അഴീക്കോടിന്റേതെന്നും ആ സാഗരഗർജ്ജനം ശുദ്ധകാപട്യത്തിന്റെ പഴഞ്ചൻ വാദങ്ങളാണെന്നതിനാൽ പരിഗണനാർഹമല്ലെന്നും നരേന്ദ്രപ്രസാദും കൂട്ടരും പ്രതികരിക്കുന്നു. പുതിയ നിരൂപകർക്കു ഭാഷപോലും കൈകാര്യംചെയ്യാൻ അറിയില്ലെന്നും അല്പജ്ഞാനികളായ അവർ അധുനാതന പാശ്ചാത്യ ദർശനങ്ങളിൽനിന്നു വാക്കുകൾ പെറുക്കിയെടുത്ത് വ്യാജമായി പണ്ഡിതവേഷം കെട്ടുകയാണെന്നും അഴീക്കോട് ഉദ്ഘോഷിക്കുന്നു. നമ്മുടെ നിരൂപണസാഹിത്യത്തെയും സാംസ്കാരികമേഖലയെയും അധോഗതിയിലാക്കിയത് അഴീക്കോടിനെപ്പോലുള്ളവരുടെ വിടുവായിത്തങ്ങളാണെന്ന് അപ്പനും കൂട്ടരും പ്രഖ്യാപിക്കുന്നു. പരസ്പര വിരുദ്ധവും അവസരവാദപരവും സ്റ്റേറ്റജ് ഇഫക്ടിനുവേണ്ടിയുള്ളതും മാത്രമാണ് അഴീക്കോടിന്റെ 'ആർഷ'വാദങ്ങളെന്ന് അവർ സമർത്ഥിക്കാൻ ശ്രമിക്കുന്നു.

ഒരേ പ്രസംഗവേദിയിൽവച്ച് അഴീക്കോടുമായി രാജകൃഷ്ണനും കൂട്ടാളികളും ഏറ്റുമുട്ടിയിട്ടില്ല. അതിനായി പലരും ശ്രമിച്ചിട്ടുണ്ടെങ്കിലും എതിരാളികൾ ഒഴിഞ്ഞുമാറുക പതിവാണ്. തിരു

എൻ. ജി. ഒ. അസോസിയേഷൻ—എ സംസ്ഥാനസമ്മേളനത്തിന്റെ ഭാഗമായി നടന്ന സാംസ്കാരിക സമ്മേളനം പ്രൊ: സുകുമാർ അഴീക്കോട് ഉദ്ഘാടനം ചെയ്യുന്നു. കൈനിക്കര കുമാരപിള്ള, പത്മരാജൻ, സി. പി. ശ്രീധരൻ തുടങ്ങിയവരെയും കാണാം.



വനന്തപുരത്തു വച്ച് ഈ 10, 11, 12 തീയതികളിൽ നടന്ന എൻ. ജി. ഒ. അസോസിയേഷൻ-എ. യുടെ സംസ്ഥാന സമ്മേളനത്തോടനുബന്ധിച്ച് അഴീക്കോട്ട്, കൈനിക്കര കുമാരപിള്ള, സി. പി. ശ്രീധരൻ, അയ്യപ്പപ്പണിക്കർ, പത്മരാജൻ, നരേന്ദ്രപ്രസാദ്, രാജകൃഷ്ണൻ എന്നിവരെ പങ്കെടുപ്പിച്ചുകൊണ്ട് ഒരു സാംസ്കാരികയോഗവും ഉണ്ടായിരുന്നു. ഒരു ഇടത്തരം സഹൃദയസദസ്സിനെയും സംഘടിപ്പിക്കുവാൻ സമ്മേളനക്കാർക്കു കഴിഞ്ഞു. ശത്രുക്കൾ തമ്മിൽ സംവാദം നടക്കുമെന്നും കുറേ ന്യായങ്ങൾ കേൾക്കാനാവുമെന്നും ശക്തിപരീക്ഷണത്തിൽ ദുർബ്ബലർ വീഴുന്നതിനു സാക്ഷിയാകാമെന്നുമുള്ള പ്രതീക്ഷയോടെ ബിഷപ്പ് പെരേരാ ഹാളിൽ വൈകുന്നേരം കുറേ ഉൽപ്പതിഷ്ണുക്കളും എത്തിയിരുന്നു.

പ്രൊഫസർ സുകുമാർ അഴീക്കോടായിരുന്നു ഉദ്ഘാടകൻ. കടുത്ത ശാരീരികാസ്വാസ്ഥ്യം നിമിത്തം, തീവാക്കുകളുതിർക്കുന്നതിന് അദ്ദേഹം ശ്രമിച്ചില്ല. വിപരീതാർത്ഥപ്രയോഗങ്ങളും പരിഹാസവാക്കുകളും ശാന്തിമന്ത്രവചസ്സുകളും കോർത്തുകൊണ്ട് ഘനഗാംഭീര്യത്തോടെയുള്ള അവതരണത്തിന് അദ്ദേഹം ശ്രമിച്ചില്ല.

ജനതയുടെ അഭിമാനബലം ഭാഷയും സംസ്കാരവുമാണെന്നും വാക്കുകളാണ് മനുഷ്യന്റെ ഏററവും ശക്തിയുള്ള ആയുധമെന്നും സമർത്ഥിക്കാൻ പ്രൊഫസർ അഴീക്കോട്ട് തന്റെ പ്രസംഗത്തിൽ ശ്രമിച്ചു. അന്യഭാഷകൾ—വിശേഷിച്ച് ഇംഗ്ലീഷ്—നമ്മുടെ ഭാഷയുടെ ശുദ്ധിയെയും നശിപ്പിക്കുകയാണ്. കടംകൊള്ളുന്നവയല്ല, സ്വന്തമായുള്ളവയാണ് സ്വത്തെന്ന് നാം മനസ്സിലാക്കണം. സ്വന്തം അടിവേരുകളെ ഉപേക്ഷിക്കുന്ന യാതൊന്നും നിലനിൽക്കത്തക്കതല്ല. ഹനുമാൻ എന്ന വാനരന്റെ ഭാഷയെപ്പോലും മധുരവും സാരവത്തും മൃദുലവുമാക്കിയ വാല്മീകിയെ ആദരിക്കുക. സ്വച്ഛമായ ആ ലാളിത്യത്തിൽ നിന്ന് നാം നമ്മുടെ അവബോധത്തിന് ഹരിശ്രീ കുറിക്കുക—അഴീക്കോട്ട് പറഞ്ഞു.

മനുഷ്യന്റെ പ്രശംസനീയമായ കലാവൈഭവത്തെയും സഹജവാസനകൾക്കപ്പുറത്തേക്ക് അതിന്റെ ആത്മാവിനെ സംക്രമിപ്പിക്കേണ്ടുന്നതിന്റെ ഉൽക്കൃഷ്ട ആവശ്യത്തെയും ചൂണ്ടിക്കാട്ടാൻ മാത്രമേ അദ്ധ്യക്ഷനായ കൈനിക്കര ശ്രമിച്ചുള്ളു.

എൻ. ജി. ഒ. മാരുടെ ചിത്തവൃത്തികളിലൂടെ മനുഷ്യ ജീവിതത്തെക്കുറിച്ച് ആലോചിക്കാനാണ് തുടർന്നു പ്രസംഗിച്ച അയ്യപ്പപ്പണിക്കർ തുനിഞ്ഞത്. വിവാദമുണ്ടാക്കുന്നവയായിരുന്നില്ല, അദ്ദേഹത്തിന്റെ വാക്കുകൾ.

നിരൂപകന്റെ പ്രസക്തിയെപ്പററിത്തന്നെ സന്ദേഹമുണ്ടെന്ന് പത്മരാജൻ പറഞ്ഞു. അദ്ദേഹം ഇങ്ങനെ തുടർന്നു: നിരൂപകവർഗ്ഗത്തോട് എനിക്കു മതിപ്പില്ല. സാഹിത്യത്തിന്റെ അന്തിമ വിധികർത്താക്കൾ അവരാണെന്നു തോന്നുന്നില്ല. എനിക്ക് ഇനി അവരുടെ ആവശ്യമില്ല. അനുവാചകന്റെ കാര്യഗ്രഹണശേഷിക്കുമുമ്പിൽ പ്രസ്തുത വക്കാലത്തുകാർ വൻതടസ്സങ്ങളാണ്. രാഷ്ട്രീയക്കാരനിൽനിന്ന് ഒട്ടും ഭിന്നമായ ഒരു വ്യക്തിത്വം ഇവിടുത്തെ സാഹിത്യകാരനില്ല. വ്യക്തികളുടെ പേരിലുള്ള ഗ്രൂപ്പിസം സാഹിത്യത്തിൽ അസംഭവ്യതയല്ല. അധമവികാരങ്ങളുടെ പാതാളമാണ് നമ്മുടെ സാഹിത്യമണ്ഡലം. ഭാഷയുടെ മഹത്വം മാനിക്കാതെ കൈകാര്യം ചെയ്യുന്നതു കുററമാണെന്ന അഴീക്കോടിന്റെ അഭിപ്രായത്തോടു യോജിക്കുന്നു. സ്വന്തം സംസ്കാരത്തിലധിഷ്ഠിതമായ ജീവിതമൂല്യങ്ങളോട് തീക്ഷ്ണമായ ഗൃഹാതുരത്വം പ്രകടിപ്പിക്കുന്ന അദ്ദേഹത്തിന്റെ വാക്കുകൾ ശ്രദ്ധാർഹമാണ്. മദ്ധ്യവർഗ്ഗത്തിന്റെ സ്ഥാനം നിർണ്ണായകമാകുന്നു. അവരുടെയും അവരിലും താഴ്ന്ന സാമൂഹ്യസ്ഥിതിയിലുള്ളവരുടെയും ഭാഷാപ്രയോഗങ്ങളെ സഹാനുഭൂതിയോടെ കാണുകയാണ് വേണ്ടത്. കാരണം, നമ്മുടേത് ഒരു പക്വസമൂഹമല്ലല്ലോ. പത്മരാജൻ തുടർന്നു വിശദമാക്കി.

അഴീക്കോടിന്റെ പ്രസംഗത്തിനിടയിലാണ് അയ്യപ്പപ്പണിക്കരും നരേന്ദ്രപ്രസാദും രാജകൃഷ്ണനും സ്റ്റേജിലെത്തിയത്. നരേന്ദ്രപ്രസാദിനെയും രാജകൃഷ്ണനെയും ഭത്സിക്കുന്ന തരത്തിലായിരുന്നില്ല അഴീക്കോടിന്റെ പരാമർശങ്ങളെങ്കിലും അവർ തങ്ങളുടെ പ്രസംഗങ്ങളിൽ അഴീക്കോടിനെ ഏറക്കുറെ പ്രകടമായിത്തന്നെ ആക്രമിച്ചു. അവരുടെ പ്രസംഗങ്ങൾക്കു മുമ്പേ അഴീക്കോട്ട് സ്ഥലംവിട്ടിരുന്നു. നിരൂപകന്മാർ നടത്തിയിട്ടുള്ള ഉപദേശിപ്രസംഗങ്ങളാണ് സാംസ്കാരികരംഗത്തെ അധഃപതനത്തിനു വഴിതെളിച്ചതെന്ന ഒളിയമ്പ് എയ്തുകൊണ്ടായിരുന്നു നരേന്ദ്രപ്രസാദ് തുടങ്ങിയത്. പത്മരാജനെപ്പോലുള്ള എഴുത്തുകാർ നിരൂപകനെ ഇടനിലക്കാരനായും മാർഗ്ഗതടസ്സക്കാരനായും കാണുകയും വികലമായ അഭിപ്രായപ്രകടനങ്ങൾക്കു മുതിരുകയും ചെയ്യുന്നതിനും ആ മൂല്യത്തകർച്ചതന്നെ കാരണം. സാഹിത്യത്തിന്റെ പ്രചാരകരായി വേഷംകെട്ടി നടക്കുന്ന ബ്രോക്കർമാരാണ് പ്രസ്തുത ഉപദേശിപ്രസംഗക്കാർ. സ്റേറജ് ഇഫക്ട് തന്നെ അവരുടെ പരമമായ ലക്ഷ്യവും സായുജ്യബിന്ദുവും. വായിൽത്തോന്നിയതെന്തും ജനങ്ങളുടെ കൈയടിക്കുവേണ്ടി ആ നിരൂപകന്മാർ വിളിച്ചുകൂവുന്നു. അട്ടഹാസങ്ങളും ആഹ്വാനങ്ങളും സുലഭമായി ചൊരിയുകയാണ്. അവ മലയാളത്തിലെ വേദികളിൽ മുഴങ്ങാൻ തുടങ്ങിയിട്ട് രണ്ടുമൂന്നു പതിററാണ്ടുകളായിരിക്കുന്നു. ജനത്തിനു ചെടിച്ചു തുടങ്ങിയിട്ടും കാലമേറെയായിരിക്കുന്നു. ആഹ്വാനങ്ങളെ അവർ പുച്ഛത്തോടെ കേട്ടുനിൽക്കുന്നു. മുമ്പ്, കേസരിയും കുട്ടിക്കൃഷ്ണമാരാരും പ്രവഹിച്ച ശക്തിചൈതന്യത്തെ ജേർണലിസ്റ്റ് നിരൂപണക്കാരായ ഈ കൂട്ടിക്കൊടുപ്പുകാർ വ്യഭിചരിക്കുകയാണ് ചെയ്യുന്നത്; തന്റെ അനുഭൂതി മണ്ഡലത്തെ അന്തർമുഖനായിരുന്നു രേഖപ്പെടുത്തിവയ്ക്കുന്നവനാണ് യഥാർത്ഥ നിരൂപകൻ. സങ്കീർണ്ണതയാണ്, ലാളിത്യമല്ല ഉത്തമകലാസൃഷ്ടിയുടെ മുഖമുദ്ര. അർത്ഥം നഷ്ടപ്പെട്ട ജീർണ്ണപദങ്ങളെ പുതിയ എഴുത്തുകാരൻ ഉപേക്ഷിക്കുന്നതു് അനിവാര്യതയാണ്. ലാളിത്യമെന്ന ദുശ്ശാഠ്യം പാലിച്ചിരുന്നെങ്കിൽ ഒരു ഉപനിഷത്തോ ഒരു ഗ്വർണിക്കയോ രൂപപ്പെടുമായിരുന്നില്ല. പോപ്പുലർ അപ്പീലിനെ ലക്ഷ്യമാക്കുന്നവരുടേതാണ് വികലമായ ലാളിത്യവാദം. നരേന്ദ്രപ്രസാദ് പറഞ്ഞുനിറുത്തി.

രാജകൃഷ്ണന്റേതായിരുന്നു അടുത്ത ഊഴം. അദ്ദേഹത്തിന്റെ വാദവും അഴീക്കോടിനെ ഒന്നാം പ്രതിയാക്കിക്കൊണ്ടുള്ളതായിരുന്നു. പ്രസംഗവേദികളിൽ കപടജല്പനങ്ങളുമായി നിന്നുകൊണ്ട് ആത്മാർത്ഥത തരംപോലെ മാററുന്ന നിരൂപകനു നേരെ നിഴൽക്കുത്തു് നടത്തിക്കൊണ്ടായിരുന്നു തുടക്കം. വേദികളെ കിടിലംകൊള്ളിക്കുന്ന ജോലി നിരൂപകന്റേതല്ല എന്നു പറഞ്ഞുകൊണ്ട് രാജകൃഷ്ണൻ തുടർന്നു. ജി. ശങ്കരക്കുറുപ്പ് കവിയല്ലെന്നു പറയുന്ന നിരൂപകൻ തന്നെ പിന്നീട് മഹത്തായ അനുഭൂതി പ്രപഞ്ചമൊരുക്കിയ കവിയാണ് ജി. എന്ന് യാതൊരു ഉളുപ്പും കൂടാതെ പറയുന്നു. രണ്ടോ മൂന്നോ കാവ്യശകലങ്ങളെഴുതിയ കുട്ടമത്തിനെ മഹാകവിയായി പ്രതിഷ്ഠിക്കാനും നൈമിഷികമെച്ചങ്ങൾക്കുവേണ്ടി ആ നിരൂപകൻ തയ്യാറാകുന്നു. ഇതാണ് യഥാർത്ഥ വ്യഭിചാരം. അവരുടെ അന്ത്യം ദയനീയമായിരിക്കും. കുറേമുമ്പ് ഈ സ്റ്റേജിൽ കണ്ടതു് ആ മരണപ്പിടച്ചിലാണ്—ചോരയിററുന്നനഖമുനകളുള്ള വാക്കുകളോടെ രാജകൃഷ്ണൻ കൂട്ടിച്ചേർത്തു:

ആശയസംഘർഷത്തിനായി രസബീജങ്ങൾ വിതറിയ യുവനിരൂപകരെ അനുമോദിക്കുന്നതിനും ഒപ്പം അവരുടെ വ്യക്തിവിരോധസംബന്ധിയായ പരാമർശനങ്ങളെ ഓർത്തു ദുഃഖിക്കുന്നതിനുമാണ് സി. പി. ശ്രീധരൻ തന്റെ പ്രാരംഭവാക്കുകൾ ഉപയോഗിച്ചത്. വ്യക്തികളെയല്ല, ആശയങ്ങളെയാണ് മാനദണ്ഡമാക്കേണ്ടതെന്ന് അദ്ദേഹം തുടർന്ന് അഭിപ്രായപ്പെട്ടു.

അഴീക്കോടിനും 'പഴഞ്ചൻ'മാർക്കും വേണ്ടി മറുപടി പറയാനാണ് പിന്നീട് ശ്രീധരൻ ശ്രമിച്ചത്. പ്രസംഗം കലയാണ്. നിരൂപകൻ വാഗ്മിയാകുന്നതു് അപൂർവ്വസിദ്ധിയാണ്. നിരൂപകന്റെ വാഗ്മിത്വത്തെ മഹാപാതകമായി വ്യാഖ്യാനിക്കുന്നതു് വ്യാഖ്യാതാക്കളുടെ ആ കലയിലുള്ള കഴിവില്ലായ്മയാണെന്നേ ജനങ്ങൾ കരുതുകയുള്ളൂ. ആ കലയെ അതിന്റെ ധർമ്മത്തിനു വിടുക. നിരൂപകൻ സാഹിത്യം മാത്രമേ കൈകാര്യം ചെയ്യാവൂ എന്നു നിഷ്കർഷിക്കുന്നതു് വങ്കത്തമാണ്. ബ്രെഹ്ത്തിനെയും സാർത്രിനെയുംകുറിച്ചു വാ തോരാതെ പറഞ്ഞു നടക്കുന്നവർ ഇങ്ങനെ 'ഭണ്ഡ്വമാന'ക്കാരാകരുതു്. സാഹിത്യകാരൻ ദന്തഗോപുരവാസി മാത്രമാകരുതു്. തനിക്കാവുന്ന മണ്ഡലങ്ങളിലെല്ലാം അയാൾ പ്രവർത്തിക്കണം.

എല്ലാ കലയും സാഹിത്യവും സമൂഹത്തെ സംബന്ധിച്ചിടത്തോളം ആഹ്വാനങ്ങളാണെന്ന വസ്തുത, ആഹ്വാനക്കാരെ പുച്ഛിക്കുന്നവർ മനസ്സിലാക്കുന്നില്ല.

(ശേഷം 12-ാം പേജിൽ)



ചരിത്രത്തിലും പുരാണങ്ങളിലും ധാരാളം യുദ്ധകഥകളുണ്ട്. ഈ യുദ്ധകഥകളിലെല്ലാംതന്നെ ഒളിയമ്പു പ്രയോഗങ്ങളെപ്പററിയുള്ള വിവരണങ്ങൾ കാണാം. ഒളിച്ചിരുന്ന് അമ്പുവിടുന്നതു ധർമ്മയുദ്ധമല്ലാതിരുന്ന കാലത്തു് ഒളിയമ്പു പ്രയോഗത്തിനു നിന്ദ്യമായ അർത്ഥമായിരുന്നു. യുദ്ധം തന്നെ 'ഒളിവിദ്യ' ആയിട്ടുള്ള നമ്മുടെ കാലത്തു് ഒളിയമ്പ് സമ്പൂജ്യമായ ഒരു കോമളകലയത്രേ.

ഹൈന്ദവ പുരാണങ്ങളിലെ ഏററവും വലിയ ഒളിയമ്പുകളിലൊന്നുവിട്ടു കാര്യം സാധിച്ചതു് പുണ്യാത്മാവായ ദശരഥപുത്രനായിരുന്നു. രണ്ടു സാലമരങ്ങൾക്കിടയിൽ ഒളിച്ചുനിന്ന് രാമൻവിട്ട ബാണം ബാലിയെ വീഴ്ത്തി. സുഗ്രീവൻ താരയെ വേട്ടു; രാജ്യം വേട്ടു!

ഇവിടെ ഇപ്പോൾ ചില ഒളിയമ്പു പ്രയോഗങ്ങൾ നടന്നിരിക്കുന്നു. ലക്ഷ്യം രാജ്യഭാരകാര്യം. രാഷ്ട്രീയ വൈരനിര്യാതനം.

ഇക്കഴിഞ്ഞയാഴ്ച കേരള സർവകലാശാലയുടെ സെനററു യോഗമുണ്ടായിരുന്നു. ചട്ടപ്രകാരം, നേരത്തേ നോട്ടീസു നൽകി വിളിച്ചുകൂട്ടപ്പെട്ട യോഗം. ആ യോഗത്തിൽ ഒരു ചോദ്യത്തിനു മറുപടിയായി വൈസ് ചാൻസലർ ഒരു പ്രസ്താവം നടത്തി. അതിന്റെ ഏകദേശസംഗ്രഹം ഇങ്ങനെയാണ്:

നിയമസഭാസ്പീക്കർ വക്കം പുരുഷോത്തമന്റെ മകളുടെ മാർക്കുലിസ്റ്റിനെക്കുറിച്ചുണ്ടായ ആരോപണത്തെപ്പററി അന്വേഷിക്കാൻ, ഒരു ഡി. ഐ. ജി. യെ നിയോഗിച്ചതായും ആ ഡി. ഐ. ജി. യൂണിവേഴ്സിററി ഓഫീസിലെത്തി ബന്ധപ്പെട്ട രേഖകളൊക്കെ പരിശോധിച്ച്, ആരോപണത്തിൽ കഴമ്പൊന്നുമില്ലെന്നു ബോദ്ധ്യപ്പെട്ടതായും ഗവൺമെന്റു പറഞ്ഞിരുന്നതിനെപ്പററി എനിക്കു് യാതൊരറിവുമില്ല. അങ്ങനെ ഒരു ഡി. ഐ. ജി. എന്നെ വന്നു കണ്ടിട്ടില്ല. അങ്ങനൊരു ഡി. ഐ. ജി. അന്വേഷണം നടന്നതായി യൂണിവേഴ്സിററിക്കു് അറിഞ്ഞുകൂടാ.

ഇവിടെ പരാമർശിച്ച കേസിൽ അന്വേഷണം നടത്തിയതായി കേട്ടിരുന്നതു് ഡി. ഐ. ജി. ശാസ്ത്രിയാണ്. ശാസ്ത്രി അന്വേഷണം നടത്തിയതായും കുഴപ്പമൊന്നുമില്ലെന്നു ബോദ്ധ്യപ്പെട്ടതായും ഗവൺമെൻറിനുവേണ്ടി നിയമസഭയിൽ പറഞ്ഞതു്, കോൺഗ്രസ്—എ നേതാവു് ഉമ്മൻചാണ്ടി ആഭ്യന്തരമന്ത്രിയായിരുന്ന കാലത്തു് അദ്ദേഹംതന്നെയാണ്.

അന്നത്തെ ആ ആഭ്യന്തരമന്ത്രി പറഞ്ഞതുപോലൊരന്വേഷണം നടന്നതായി തനിക്കറിവില്ലെന്നു് വൈസ്ചാൻസലർ പറയുമ്പോൾ, അദ്ദേഹം ഉദ്ദേശിച്ചതു്,

ഒളിയമ്പു പ്രയോഗത്തിൽ മുഴകിക്കഴിയുകയാണ് ഭരണകക്ഷികൾ. മർമ്മഭേദിയായ അമ്പുകൾ എയ്തുവിടാൻ അവർ ആളുകളെയും കണ്ടെത്തുന്നു.

ഉമ്മൻചാണ്ടി പറഞ്ഞതു് അസത്യമായിരുന്നു എന്നതാണ്.

ഇതൊരു ദുർവ്യാഖ്യാനമാണെന്നു പറയാവതല്ല. എന്തെന്നാൽ വൈസ്ചാൻസലറുടെ ആ പ്രസ്താവം സെനററിനു മുമ്പാകെ വരുന്നതിനു തലേദിവസം, "ഞാൻ നാളെ വളരെ സെൻസേഷൻ ഉളവാക്കുവാൻപോകുന്ന ഒരു കാര്യം സെനററിൽ പറയും" എന്ന് അദ്ദേഹം അടുത്ത ചിലരോടു പറഞ്ഞിരുന്നു! ഈ "അടുത്ത" ചിലർ അവരോട് അടുപ്പമുള്ള മററു ചിലരോട് സെനററ് യോഗത്തിലെ 'സെൻസേഷൻ' കാത്തിരിക്കാൻ സൂചനയും നൽകി.

വൈസ്ചാൻസലറുടെ പ്രസ്താവമെന്ന ഒളിയമ്പ് വക്കം പുരുഷോത്തമൻ എന്ന കോൺഗ്രസ്—എ നേതാവിനുനേരെയല്ല. അദ്ദേഹത്തിനും മുകളിലുള്ള ഉമ്മൻചാണ്ടി എന്ന കോൺഗ്രസ്—എ നേതാവിനു നേരെയാണ്.

ഭരണകക്ഷികളിലൊന്നായ കോൺഗ്രസ്—എ. യുടെ നിയമസഭാ കക്ഷിനേതാവിനുനേരെ ഒരു ഒളിയമ്പുവിടാൻ സാധാരണനിലയിൽ ഒരു വൈസ് ചാൻസലർക്കു ധൈര്യം വരുന്നതല്ല. അതിനർത്ഥം ഇപ്പോഴത്തെ ഒളിയമ്പ് യഥാർത്ഥത്തിൽ വി. സി. യുടെ കൈയിൽനിന്നുവന്നു വെന്നതേയുള്ളൂ! ആ ശര വേഗത്തിനു പിന്നിൽ മററാരോ പ്രവർത്തിച്ചിരിക്കുന്നു.

ചിന്ത കാടുകയറുന്നു. കാടാണല്ലോ ഇന്നിപ്പോൾ ഫാഷൻ. അതിനാൽ കാടുകയറട്ടെ.

കോൺഗ്രസ്—എ യ്ക്കു നേരേ ഒളിയമ്പു വരണമെങ്കിൽ അതു പ്രതിപക്ഷത്തുനിന്നാവാൻ വഴിയില്ല. അവർക്കു നേരേ അമ്പെയ്യാൻ ലൈസൻസ് ഉണ്ട്. അതിനാൽ ഭരണപക്ഷത്തുനിന്നുതന്നെയാവണം.

ഭരണപക്ഷത്തു് കോൺഗ്രസ്-എയോട് പ്രത്യേക വിദ്വേഷം തോന്നാൻ കോൺഗ്രസ്-ഐ ഉണ്ട്. (റഫർ: ലയനം.) കോൺഗ്രസ്സിലെ മറെറാരവാന്തര വിഭാഗമായ കേരള—ജെ യു മുണ്ട്.

കേരള—ജെ?

യെസ്.

വൈ?

'കേരള-ജെ' യാണ് ഇന്ന് കേരളത്തിൽ ഭരണകക്ഷികളിൽ ബുദ്ധിപൂർവ്വം കരുക്കൾ നീക്കുന്നതു്. ആ കക്ഷിയുടെ നേതാവായ പി.ജെ. ജോസഫ്, രാഷ്ട്രീയചതുരംഗത്തിൽ മററാരുടെയും പിന്നിലല്ലെന്ന് കഴിഞ്ഞ രണ്ടുവർഷത്തെ ചരിത്രം വ്യക്തമാക്കുന്നു. 'ആദർശം' എന്ന ലേബലുമിട്ട്, യാതൊരാദർശവുമില്ലാത്ത കുറേപ്പേർ കേരള രാഷ്ട്രീയത്തിൽ കുറേക്കാലമായി നടത്തിവരുന്ന അഭ്യാസങ്ങൾ നല്ലവണ്ണം അപഗ്രഥിച്ചുപഠിച്ച ഒരാളാണു ജോസഫ്. സ്ഥൈര്യത്തോടെ, ബുദ്ധിയോടെ നീങ്ങിയാൽ, തനിക്കും അനുയായികൾക്കും കേരളരാഷ്ട്രീയത്തിലെ സുപ്രധാന സ്ഥാനം കരസ്ഥമാക്കാമെന്നു ജോസഫ് കണ്ടു. കേരള-എം, കാൺഗ്രസ്-ഐ, കാൺഗ്രസ്-എ. എന്നീ കാൺഗ്രസ് സംസ്കാരങ്ങളേക്കാൾ, തനിക്കു മെച്ചപ്പെട്ട ഭാവി കേരളത്തിൽ പിടിച്ചുപററാമെന്നിരിക്കേ, താല്ക്കാലിക ലോഭങ്ങളുടെ കുഴിയിൽച്ചാടാതെ, ഒരേ ലക്ഷ്യം വച്ചു നീങ്ങാൻ ജോസഫ് തീരുമാനമെടുത്തു ഇന്നത്തെ ഭരണകക്ഷിയിൽ ഇടയ്ക്കിടെ ജോസഫ് കുതറുന്നതും തന്റെ രാഷ്ട്രീയകക്ഷിയുടെ ലൈൻ അസർട്ട

കൗമുദി ന്യൂസ് സർവീസ്

ചെയ്യുന്നതും അതിൻെറ തുടർച്ചയാണ്. കോൺഗ്രസ്-എയുടെ അവസരവാദ രാഷ്ട്രീയം ജോസഫ് നന്നായി മനസ്സിലാക്കിയിട്ടുണ്ട്. കോൺഗ്രസ്-ഐയുടെ സൃഗാലബുദ്ധികളും അദ്ദേഹത്തിന് സഹധർമ്മം ചെയ്യുന്നയാളിൻെറ രാപ്പനിയെന്നപോലെ തിട്ടമുണ്ട്. കേരള-എമ്മിൻെറ ശക്തിദൗർബ്ബല്യങ്ങളും മനഃപാഠമാണ്. ഇതെല്ലാം നിശ്ചയമുള്ള കേരള-ജെ. യിൽ നിന്നല്ലേ, കേരള സർവ്വകലാശാലാ വൈസ്ചാൻസലക്ക് മുൻപറഞ്ഞ ഒളിയമ്പു ലഭിച്ചതു്? കേരള-ജെയിലെ ഒരു നേതാവാണ് അഗസ്റ്റി. അദ്ദേഹത്തെ ആഭ്യന്തരവകുപ്പുകാർ അറസ്ററുചെയ്തു; കൈയാമംവച്ചു; അപമാനിച്ചു. കാര്യം വൈപ്പിൻകരയിലെ മദ്യദുരന്തം. പണ്ട് പുനലൂർ മദ്യദുരന്തമുണ്ടായപ്പോൾ ചില കോൺഗ്രസ്—എ. അനുഭാവികൾക്ക ലഭിച്ച പ്രത്യേക സൗകര്യമൊന്നും ഇപ്പോൾ അഗസ്തിക്ക് ആഭ്യന്തരവകുപ്പു ഭരണം നോക്കുന്ന കോൺഗ്രസ്—എ-യിൽനിന്നു ലഭിച്ചില്ല. ഈ 'രാഷ്ട്രീയ ചതി'ക്ക പകരംവീട്ടലായി കോൺഗ്രസ്—എ യുടെ നേരേ ചെന്നതാണ് സെനററ്യോഗത്തിലെ ഒളിയമ്പ്.

''വൈസ് ചാൻസലർ പറഞ്ഞതു് സാങ്കേതികമായി ശരിയാകും'' എന്നൊക്കെ ഇപ്പോൾ മന്ത്രിതലവ്യാഖ്യാനങ്ങൾ വന്നിട്ടുണ്ടെങ്കിലും, ആ 'സാങ്കേതികശരി' സൃഷ്ടിച്ചിരിക്കുന്ന ഉൾമുറിവുകൾ വെറുതെയങ്ങ് കരിഞ്ഞുപോകാൻ പോകുന്നില്ല.

കരിഞ്ഞാലും കരിഞ്ഞില്ലെങ്കിലും കേരള—ജെ. അതിൻെറ മനസ്സിൻെറ ഒരു



രാജ്യ്ത്ത ക്രമസമാധാന നില അതീവ തൃപ്തികരമെന്ന പ്രസംഗിച്ചുകൊണ്ടു നില്ക്കുമ്പോഴായിരുന്നു സംഭവം നടന്നതു്.

കഷണം പുറത്തു കാണിച്ചു കഴിഞ്ഞു. 'മെസ്സേജ്'' ബന്ധപ്പെട്ട കക്ഷികൾക്കെല്ലാം വ്യക്തമാവുകയും ചെയ്തു.

കേരള—ജെ. മററു ചില കാര്യങ്ങൾ കൂടി തുറന്നു പറഞ്ഞിട്ടുണ്ട്. ഒന്ന്. അഴിമതിക്കാരായ കക്ഷികളോടു ലയനമില്ല. രണ്ട്. ഭരണകക്ഷികളിലെ ചില പോഷകസംഘടനകൾ നടത്തുന്ന സമര—പ്രക്ഷോഭങ്ങൾ തെററ്. ജെ—യോട് ലയിക്കാൻ നിന്നതു് എം. തന്നെ. അഴിമതിക്കാരോടു ലയനമില്ല എന്നുവച്ചാൽ 'എം' അഴിമതിക്കാർ എന്നു തന്നെ. ''ഭരണകക്ഷികളിലെ പോഷകസംഘടനകൾ'' കോൺഗ്രസ്—എ. യുടെ പോഷകസംഘടനകളാണ്. 'എ' യുടെ യൂത്ത് വിഭാഗവും 'എ'യുടെ എൻ. ജി. ഒ. അസോസിയേഷനും സമരപഥത്തിലാണ്. യൂത്ത് കോൺഗ്രസ് എ. യുടെ യൂത്ത് വിഭാഗം സമരവുമായി രംഗപ്രവേശം ചെയ്തുകഴിഞ്ഞു. തൊഴിലില്ലായ്മവേതനപ്രശ്നം മുൻനിറുത്തിയാണ് അവരുടെ സമരം. എൻ. ജി. ഒ. അസോസിയേഷൻ-എയാകട്ടെ സേവന-വേതന വ്യവസ്ഥാ പരിഷ്കരണമെന്ന ആവശ്യം മുൻനിറുത്തി അനിശ്ചിത കാലത്തേക്ക പണിമുടക്കിന് ആഹ്വാനവും നൽകിയിരിക്കുന്നു. കേരള-ജെ യുടെ അഭിപ്രായം ഇതൊക്കെ തെററാണെന്നാണ്. ഭരണകക്ഷികളെന്ന നിലയ്ക്കു് സമരമാർഗ്ഗം ആരും അവലംബിക്കരുതായിരുന്നു. ചർച്ചവഴി തീക്കാൻ വയ്യാത്തതു വല്ലതുമുണ്ടോ എന്നു നോക്കണമായിരുന്നു.

ഇതെല്ലാം ഒന്നാംതരം കുരമ്പുകൾ.

●

രണ്ടാം നമ്പർ ഒളിയമ്പ് കോൺഗ്രസ് ഐ.യിൽ നിന്നുയർന്ന് കോൺഗ്രസ്—ഐയിലേക്ക തന്നെ ചെന്നു തറച്ചു. കോൺഗ്രസ്-ഐയിലെ ഒരു വിഭാഗത്തിൽ നിന്ന് മറെറാരു വിഭാഗത്തിൻെറ നേതാവിലേക്ക്. കോൺഗ്രസ്-ലയനത്തെ കലക്കമാറ് പി. സി. സി-ഐ. ആക്ടിംഗ് പ്രസിഡൻറ് ഡോക്ടർ കെ. ജി. അടിയോടിയിൽ നിന്ന് ഒരു കവിതാശകലം വീണ കാര്യം കഴിഞ്ഞ തവണ പറഞ്ഞിരുന്നതു് ഓർമ്മയുണ്ടല്ലോ. ഡോക്ടറുടെ ലക്ഷ്യം പി. സി. സി. ഐ. പ്രസിഡൻറുപദം തന്നെയായിരുന്നു. ഡോക്ടർക്ക് ആ പദം നൽകാതിരിക്കാൻ പാർട്ടിയിലെ പരമാധികാര്യക്കാർക്ക് നന്നായറിയാം. പി. സി. സി.—ഐ. പ്രസിഡൻറു സ്ഥാനത്തേക്കു നോട്ടമുള്ളവരാണ് എ. എൽ. ജേക്കബ്, എം. എം. ജേക്കബ് എന്നിവർ. രണ്ടുപേർക്കും ശക്തമായ പിൻബലമുണ്ട്. ലത്തീൻ കത്തോലിക്കാ അമർഷത്തിൻെറ പിൻബലം ആദ്യത്തെ ജേക്കബിന്. മുഖ്യമന്ത്രിയുടെ പിൻബലം രണ്ടാമത്തെ ജേക്കബിന്. അപ്പോൾ ഡോക്ടർ? ഇതുകണ്ടാണ് ഡോക്ടർ കോൺഗ്രസ്—ഐ ഒരു കടലാണെന്നും ആ കടലിലേക്ക് മഴത്തുള്ളികളെന്നപോലെ മററുള്ളവർ ചെന്നു ലയിക്കണമെന്നും പറഞ്ഞ് കോൺഗ്രസ് ഐ—യുടെ ആസ്ഥാനകവി താനാണെന്നു വരുത്താൻ ശ്രമിച്ചതു്. ഇതിനുപുറമേ മറെറാരു ഒളിയമ്പു പ്രയോഗംകൂടി നടന്നു. കഴിഞ്ഞ തിരഞ്ഞെടുപ്പുകാലത്തു് പ്രചരണച്ചെലവിനുവേണ്ടി കോൺഗ്രസ്-ഐയിൽ നിന്ന് കോൺ

അക്രമങ്ങളെ നേരിടാൻ ദേശരക്ഷാനിയമം
കൊണ്ടുവരുന്ന — വാർത്ത







''ഭീഷണ! മുഴക്കിയും താക്കീതുചെയ്തും ഉണ്ടാകേണ്ടതല്ല ഐക്യം. യോജിച്ചും സ്നേഹിച്ചും ഉണ്ടാകേണ്ടതാണ്'' — കരുണാകരൻ

ഗ്രസ്-എ യിലേക്ക ചെന്ന പണം മുൻപറഞ്ഞ രണ്ടു ജേക്കബ്ബുമാരിൽ ആരോ ഒരാൾ എന്തോ ഒക്കെച്ചെയ്തു എന്ന് ചില പത്ര ലേഖകർവഴി പുറത്തുവിട്ട 'രഹസ്യ'മായിരുന്നു അതു്. അതു കൊണ്ടോ, കൊണ്ടില്ലയോ എന്നറിഞ്ഞുകൂടാ. ഡോ. അടിയോടിയാവുമോ അടുത്ത പി. സി. സി-ഐ-പ്രസിഡൻറ് എന്നു ചോദിച്ചപ്പോൾ മുഖ്യമന്ത്രി പറഞ്ഞതു്, ''ആകാം, ആകാതെയുമിരിക്കാം'' എന്നാണല്ലോ. പിന്നാലെ വന്ന വാർത്ത എ. എൽ. ജേക്കബ് എം. എൽ. എ. യാണ് പി. സി. സി.—ഐ പ്രസിഡൻറാവുക, എം. എം. ജേക്കബ് എം. പി. അല്ല എന്നതാണ്. ലത്തീൻകത്തോലിക്കാ പ്രശ്നവും അടിയോടി പ്രശ്നവും ഒരൊററ അമ്പിൽത്തീർന്നു.

●

അടുത്ത ഒളിയമ്പ്, വേഷപ്രച്ഛന്നമായതിനാൽ ഒളിക്കാതെ വന്നു. ദേശരക്ഷാനിയമത്തിൻെറ വേഷത്തിൽ. കേന്ദ്ര സർക്കാർ രൂപംനൽകി വച്ചിരിക്കുന്ന ഈ നിയമം, കേരളത്തിലും നടപ്പാക്കാൻ സംസ്ഥാന സർക്കാർ തീരുമാനിച്ചു. ഇതിനുമുമ്പൊരുനാൾ ഈ നിയമം ഇവിടെ നടപ്പാക്കാൻ തുനിഞ്ഞിരുന്നതാണ്. ഇന്ത്യൻയൂണിയൻ മുസ്ലിംലീഗ് അതിനെ ച്ചെറുത്തു; അന്നു നിയമം നടപ്പാക്കൽ നടന്നില്ല. ഇപ്പോൾ യൂണിയൻ ലീഗിൻെറ എതിർപ്പ് എവിടെപ്പോയെന്നറിയുന്നില്ല; നിയമം നടപ്പാക്കൽ തീരുമാനം വന്നു.

ദേശരക്ഷാനിയമം ഇപ്പോൾ ഇവിടെയെന്തിന്? ക്രമസമാധാനത്തിന് കാര്യമായ തകർച്ചയെന്തെങ്കിലുമുള്ളതായി ആഭ്യന്തരവകുപ്പു കൈകാര്യം ചെയ്യുന്ന കോൺഗ്രസ്-എ പറയുന്നില്ല. മുഖ്യമന്ത്രിയുടെ കക്ഷിയായ കോൺഗ്രസ്—ഐ പറയുന്നില്ല. മുഖ്യമന്ത്രിതന്നെയും പറയുന്നില്ല. ക്രമസമാധാനനില വളരെ മെച്ചവും സമഗ്രഭദ്രവുമാണെന്ന് അവർ പറയുന്നുണ്ടുതാനും. പിന്നെന്തിന് ദേ. ര. നിയമം?

ദേശരക്ഷാക്ഷേമം ഒരൊന്നാന്തരം ആഗ്നേയാസ്ത്രമാണ്. ദേശരക്ഷയെന്ന പേരിൽ, സ്വന്തം ഭരണാധികാര രക്ഷചെയ്യാനുള്ള ഘോരമായ ആയുധം. നക്സലൈററുകളുടെ ഭീഷണി ഇപ്പോൾ ഒരു ഭീഷണിയല്ലെന്നാണ് 'ഔദ്യോഗികമായ' അനുമാനം. ആർ. എസ്. എസ്സിനാകട്ടെ, ഒളിഞ്ഞ രൂപത്തിൽ കേരളത്തിലെ അധികാരസ്ഥാനങ്ങളുടെ ആശീർവാദവുമുണ്ട്. ആ നിലയ്ക്കു് ദേ. ര. നിയമം തലയ്ക്കുമേൽ തൂക്കിയിട്ടിരിക്കുന്നതു് മററു ചില ഗൂഢലക്ഷ്യങ്ങളോടെയാണ്. അതു് ഇനിയേ പുറത്തുവരികയുള്ളൂ.




താങ്കളുടെ ഓർഡറുകൾ നടപ്പിലാക്കുന്ന പതിവ് തുടരാൻ നിർവ്വാഹമില്ല—സർ, താങ്കൾ നാളെയും മുഖ്യമന്ത്രിസ്ഥാനത്തു് കാണുമെന്നതിനെക്കുറിച്ച് എന്താണുറപ്പ്

# ഹിരോഷിമയിൽ

“വിമാനത്തിന്റെ ഇരമ്പൽ കേട്ട് ഞാൻ ആകാശത്തേക്കു നോക്കി. നൂറു സൂര്യൻ ഒരുമിച്ചു ഉദിച്ച വെളിച്ചം കണ്ടതുമാത്രം ഓർമ്മയുണ്ട്. പെട്ടെന്ന് എനിക്കു ബോധം നഷ്ടപ്പെട്ടു. ഉണർന്നപ്പോൾ എന്റെ മുഖത്തും ശരീരമാകെയും മുറിവും ചതവുമായിരുന്നു. വീട്ടിൽ പോകാനിറങ്ങി. കഴിഞ്ഞില്ല. കഠിനമായ ചൂടു തോന്നിയതിനാൽ ഞാൻ പുഴയുടെ ഓരത്തേക്ക് ഓടി. നിരവധി പേർ അവിടെ എത്തിയിരുന്നു. ഞങ്ങൾ അന്യോന്യം പേരുകൾ ഉറക്കെ വിളിച്ചു. വേദനകൊണ്ടു പുളയുകയായിരുന്നു ഞാൻ. എന്നെ തിരിച്ചറിഞ്ഞ ഒരാൾ, അസംബ്ലിങ് പോയിന്റിലേക്ക് എന്നെ കൊണ്ടുപോയി. ഞങ്ങൾ 250 വിദ്യാർത്ഥിനികളിൽ 55 പേരേ രക്ഷപ്പെട്ടുള്ളു. പിന്നീട് എട്ടുമാസം തുടർച്ചയായ ചികിത്സയിലായിരുന്നു ഞാൻ. വീട്ടിലെത്തിയശേഷം ഒരിക്കലും കണ്ണാടിയിൽ നോക്കാൻ അമ്മ എന്നെ അനുവദിച്ചിരുന്നില്ല. ഒരിക്കൽ വീട്ടുമുറ്റത്തു നിന്നും ഒരു കണ്ണാടി മുറി കിട്ടി. അതിൽ നോക്കിയ എന്റെ മാനസിക നില പറയാൻ എനിക്കറിയില്ല. അടുത്ത അഞ്ചുവർഷം ഞാൻ സ്കൂളിൽ പോയില്ല. പത്തുവർഷം കഴിഞ്ഞു പത്തുവട്ടം എനിക്കു പ്ലാസ്റ്റിക്ക് സർജറി നടത്തി. എന്റെ അച്ഛനും അമ്മയും മൂത്ത സഹോദരനും ഭാര്യയും എന്റെ സഹോദരിയും അണുപ്രസരമേറ്റ് ക്യാൻസർ പിടിച്ചുമരിച്ചു. എന്റെ അനാഥനായ അനന്തരവനെ ഞാൻ വളർത്തിക്കൊണ്ടുവരികയായിരുന്നു. അവന് ഇപ്പോൾ 22 വയസ്സുണ്ട്. ഒരു മെഡിക്കൽ വിദ്യാർത്ഥിയാണ്. എന്നാൽ അവനും കാൻസർ പിടിച്ചു എന്ന സംശയത്താൽ ഇപ്പോൾ ആശുപത്രിയിലാക്കിയിരിക്കയാണ്. അവനെയെങ്കിലും എനിക്കു കിട്ടുമെന്നു ഞാൻ ആശിച്ചു.” ഇതു പറഞ്ഞ് അവർ പൊട്ടിക്കരഞ്ഞു.

“1962-ൽ ഞങ്ങൾ അമേരിക്ക സന്ദർശിക്കുകയുണ്ടായി, ഈ കഥകൾ പറയാൻ. എന്നാൽ ഇക്കൊല്ലം ചെന്നപ്പോൾ സ്ഥിതി വ്യത്യസ്തമായിരുന്നു. ഞങ്ങളെ കാണാനും ഞങ്ങൾ പറയുന്നതു കേൾക്കാനും എവിടെയും വമ്പിച്ച ജനക്കൂട്ടമായിരുന്നു. അന്നാട്ടിലെ അണുശക്തികേന്ദ്രങ്ങളിലെ അപകടങ്ങളും റീഗന്റെ ‘പരിമിതമായ ആണവയുദ്ധം’ എന്ന ആശയവും അവരെ കുറെ ഭയപ്പെടുത്തിയിട്ടുണ്ടെന്നു തോന്നുന്നു.”

നാല്പത്തിനാലുകാരിയായ മിയാക്കോ മററ്സുബാല, തന്റെ കഥ പറഞ്ഞു.

“മനുഷ്യന്റെ ക്രൂരതയുടെ നിത്യസ്മാരകമായിത്തീർന്ന ഹിരോഷിമയിൽ ആററം ബോംബിട്ടതിന്റെ മുപ്പത്തേഴാം വാർഷികമായിരുന്ന ആഗസ്റ്റ് ആറാം തീയതി. അന്ന് നടക്കുന്ന ഓർമ്മച്ചടങ്ങിൽ പങ്കെടുക്കാനെത്തിയതായിരുന്നു ഞാൻ. ‘കൊച്ചുപയ്യൻ’ എന്ന ആ ആററംബോംബു പൊട്ടി നാല്പത്തിമൂന്നു നിമിഷങ്ങൾക്കകം അഞ്ചുകോടി ഡിഗ്രി സെന്റിഗ്രേഡ് ചൂടാണ് അവിടെ ഉല്പാദിപ്പിക്കപ്പെട്ടത്.” ആ ദിവസത്തിന്റെ ഓർമ്മയും പേറി

## വറുഗീസ് ജോർജ്

ജീവിക്കുന്നവരിൽ ഒരാളായിരുന്നു മിയാക്കോ. ഹിരോഷിമ പീസ് കൾച്ചർ ഫൗണ്ടേഷനിൽ ജോലിചെയ്യുകയാണ് മിയാക്കോ. “ഈയിടെ ഞങ്ങൾ ഇരുപത്തഞ്ചുപേരെ അമേരിക്കയിൽ ചികിത്സയ്ക്കു അയച്ചു. ക്യാൻസർ പിടിച്ച് അവരിൽ നാലുപേർ മരിച്ചു. ഒരാൾക്ക് സ്തനത്തിൽ കാൻസർ. മറെറാരാൾക്കു വയറിൽ. എന്റെ ഒരു സഹോദരൻ ആറു വർഷമായി ആശുപത്രിയിലാണ്.”

മിയാക്കോയുമായി സംസാരിച്ചശേഷം ഹിരോഷിമയെപ്പററിയുള്ള ഒരു 16 എം.എം. ഫിലിം ഫൗണ്ടേഷനിൽവച്ചു കണ്ടു. ബോംബിങ്ങിനെത്തുടർന്ന് എടുത്ത ഒരു ചിത്രമാണിത്. അമേരിക്കൻ അധിനിവേശക്കാലത്ത് ഈ ചിത്രത്തിന്റെ പ്രദർശനം തടഞ്ഞിരുന്നു. ബോംബ് ഏററആയിരങ്ങൾ തകർന്നടിഞ്ഞ ആശുപത്രികളുടെ പരിസരങ്ങളിൽ പ്രേതങ്ങളെപ്പോലെ അലയുന്ന ദൃശ്യം അത്യന്തം ഭീകരമായിരുന്നു. ഹിരോഷിമയിലെ 18 ആശുപത്രികളും തകർന്നുപോയിരുന്നു. 90 ശതമാനം ഡോക്ടർമാരും നഴ്സുകളും കൊല്ലപ്പെട്ടു. മരുന്നിനും ഗുരുതരമായ ക്ഷാമമുണ്ടായി. ആഗസ്റ്റ് 8-ാം തീയതി മാത്രമാണ് ഏതെങ്കിലും തരത്തിൽ വൈദ്യസഹായം എത്തിക്കാൻ കഴിഞ്ഞത്. കടൽവെള്ളത്തിൽ പൊട്ടാസ്യം പെർമാംഗനേററ് കലക്കി പഴുപ്പുകൾ കഴുകിക്കൊണ്ടിരുന്നു. എത്രയും ഗുരുതരമായി പൊള്ളലേററവർക്കുമാത്രം സിങ്ക് ഓക്സൈഡും അക്രിനോർ സൊലൂഷ്യനും വച്ചുകെട്ടിയിരുന്നു. കാരണം അതും തീരെ കുറവായിരുന്നു. വിശ്രമമില്ലാതെ ഈ രോഗികളെ ചികിൽസിക്കുന്നതായി ഫിലിമിൽ കണ്ട ഒരു ഡോക്ടറും അണുപ്രസരമേററ് പിന്നീടു മരിച്ചുവെന്ന് കമന്റേററർ അറിയിച്ചു.

തുടർന്ന് പ്രസിദ്ധമായ ഹിരോഷിമാ മ്യൂസിയത്തിലേക്കാണു പോയത്. ബോംബിങ്ങിനു മുൻപുള്ള ഹിരോഷിമയിലെ ജീവിതത്തിന്റെ ചില മാതൃകകൾ ഇവിടെ കാണാം. അക്കാലത്തെ പാത്രങ്ങൾ, ക്ലോക്ക്, ഷർട്ട്, കോട്ട്, പഴ്സ്, പുസ്തകങ്ങൾ, പടങ്ങൾ ഇവയെല്ലാം. ബാങ്ക് ഒഫ് ജപ്പാന്റെ ഒരു

ആററം ബോംബിട്ട ഹിരോഷിമയിലെ ഈ മന്ദിരം,
മനുഷ്യന്റെ ക്രൂരതയ്ക്കുള്ള നിത്യസ്മാരകമാണ്







ആഗസ്റ്റ് ആറാം തീയതി ഹിരോഷിമയിൽ നടന്ന ഓർമ്മച്ചടങ്ങ്

## മുപ്പത്തേഴുകൊല്ലം മുമ്പ് ജപ്പാനിൽ നടന്ന ആ കൊടുംക്രൂരത ഓർമ്മിക്കാൻ

കൽപ്പടവും അവിടെക്കാണാം. ആ പടിയുടെ അല്പഭാഗം മാത്രം വെളുത്തിരിപ്പുണ്ട്. ബോംബ് വീണ സമയം അവിടെ ആരോ ഇരിപ്പുണ്ടായിരുന്നു എന്നു വ്യക്തമാണ്. ബാക്കി ഭാഗമെല്ലാം കരിപുരണ്ടപോലെ.

മ്യൂസിയത്തിൽ നിന്ന് ഇറങ്ങിവന്നപ്പോൾ നാലുമണിയായിരുന്നു. അപ്പോഴേക്കും വമ്പിച്ച ഒരു യുദ്ധവിരുദ്ധറാലി പീസ് പാർക്കിൽ നിന്നും പുറപ്പെട്ടുകഴിഞ്ഞിരുന്നു. കമ്മ്യൂണിസ്ററ് പാർട്ടിയിലേയും സോഷ്യലിസ്റ്റ് പാർട്ടിയിലേയും അംഗങ്ങൾ, ട്രേഡ് യൂണിയൻ പ്രവർത്തകർ, ടൊയോട്ടോ യൂണിവേഴ്സിററിയിലെ വിദ്യാർത്ഥികൾ, ന്യൂലഫ്ററുകൾ, യുദ്ധവിരുദ്ധ ജനകീയ പ്രസ്ഥാനക്കാർ എന്നിവർ ഈ റാലിയിൽ പങ്കെടുത്തു. ഫൗണ്ടേഷന്റെ വലത്തേ അററത്ത് ഗായകസംഘാംഗങ്ങൾ ഏഴു നിരയായി നിന്ന്, പീസ് സോംഗ് പരിശീലിച്ചുകൊണ്ടിരുന്നു.

ആഗസ്റ്റ് 6. അന്നാണ് പീസ് മെമ്മോറിയൽ ചടങ്ങ്. രാവിലെ 6 മണിക്കു തന്നെ താമസസ്ഥലത്തുനിന്ന് ഞങ്ങൾ ഒരു സിററിബസ്സിൽ ഹിരോഷിമയിലേക്കു പുറപ്പെട്ടു. സുസുമി നദിക്ക് സമാന്തരമായുള്ള ഒരു റോഡിലൂടെയാണ് ഞങ്ങളുടെ ബസ്സ് പോയത്. 37 കൊല്ലം മുമ്പ് തകർന്നുവീണ ഹിരോഷിമയുടെ അവശിഷ്ടങ്ങൾ ആ നദിയുടെ കരയിൽ അടിഞ്ഞുകിടപ്പുണ്ട്. അന്ന് ഹിരോഷിമയിലെ എല്ലാ വഴികളും പീസ് ഫൗണ്ടേഷനിലേക്കായിരുന്നു. പ്രധാന വീഥികളിൽ വാഹന ഗതാഗതം തടഞ്ഞിരുന്നു. വഴിയരികിലെങ്ങും ആളുകൾ പുഷ്പചക്രങ്ങളുമായി നിൽക്കുന്നതുകണ്ടു. നീലയും വെള്ളയും അണിഞ്ഞ കുട്ടികൾ പീസ് സോംഗും പ്രോഗ്രാം ഷീററും വിദേശികൾക്കുള്ള നിർദ്ദേശങ്ങളും വിതരണം ചെയ്യുന്നുണ്ടായിരുന്നു. ഏഴു മണി ആയപ്പോഴേ സീററുകൾ നിറഞ്ഞു കവിഞ്ഞിരുന്നു. നടുവിലത്തെ നിരയുടെ മുൻപിൽ മന്ത്രിമാരും പാർലമെന്റംഗങ്ങളും കറുത്ത കോട്ടണിഞ്ഞ് ഉപവിഷ്ടരായി. അവരിൽ മിക്കവരുടേയും അച്ഛനോ അമ്മയോ മക്കളോ സഹോദരങ്ങളോ ഇതുപോലെ ഒരാറാംതിയതി അണുബോംബ് ഏററു മരിച്ചവരാണ്. വെള്ളയും കറുപ്പും യൂണിഫോം ധരിച്ച ഗായക സംഘം പ്രഭാതംമുതൽ ഗീതങ്ങൾ ആലപിച്ചുകൊണ്ടിരുന്നു. 7-45 മുതൽ യോഗത്തിൽ സം




ഞങ്ങൾ രണ്ടുപേരും വന്ധ്യംകരണത്തിനു റെഡി, ഇനാമായി കളർ ടെലിവിഷൻ തരാമോ?

ബന്ധിക്കുന്നവർക്ക് മൈക്കിലൂടെ നിർദ്ദേശങ്ങൾ തന്നുകൊണ്ടിരുന്നു. ചടങ്ങുകളുടെ ഇംഗ്ലീഷ് പരിഭാഷ ഈയർ ഫോണിലൂടെ ലഭ്യമാക്കിയിരുന്നു.

എട്ടു മണിയായപ്പോൾ പീസ് ബെൽ മുഴങ്ങി. ഹിരോഷിമയിലെ 15 കിണറുകളിൽനിന്നു എടുത്തവെള്ളം 15 പൗരൻമാർ ഓരോ തൊട്ടിയിലെടുത്തു ഓർമ്മസ്തംഭത്തിനുമുൻപിൽ വണങ്ങി. ബോംബുസ്ഫോടനത്തെത്തുടർന്ന് ആളുകൾ ചൂടു സഹിക്കവയ്യാതെയും ശരീരത്തു പടർന്ന തീ കെടുത്താനും ദാഹംശമിപ്പിക്കാനും ഹിരോഷിമയിലെ നദികളിൽ എടുത്തു ചാടി. എന്നാൽ നദി അവരെ കടലിലേക്കു കൊണ്ടുപോയി. അങ്ങനെ ആയിരങ്ങൾ ഒടുങ്ങി. അതു് ഓർമ്മിപ്പിക്കുന്നതാണ് ഈ ചടങ്ങ്. അർദ്ധവൃത്താകൃതിയുള്ള ഈ ഓർമ്മസ്തംഭത്തിൽ 'സമാധാനത്തോടെ വിശ്രമിക്കുക, ഇനി ഈ തെററ് ആവർത്തിക്കപ്പെടില്ല.' എന്നു ആലേഖനം ചെയ്തിട്ടുണ്ട്. പിന്നെ കുറേ നേരത്തേക്ക് ശാന്തതയായിരുന്നു. തുടർന്ന് ആററംബോംബിൽ അന്തരിച്ച രണ്ടുലക്ഷം ആളുകളുടെ പേരുകൾ ഒരിക്കൽക്കൂടി ഓർമ്മസ്തംഭത്തിൽ സമർപ്പിക്കപ്പെട്ടു. ഹിരോഷിമയിലെ മേയറാണ് പേരുകൾ സമർപ്പിച്ചതു്. അതിനുശേഷം പ്രിഫക്ചർ അസംബ്ലിയുടെ ചെയർമാൻ ഉദ്ഘാടനപ്രസംഗം നടത്തി. പിന്നീട് ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ള സന്ദേശങ്ങൾ വായിച്ചു. ഇനി ഓർമ്മസ്തംഭത്തിൽ പുഷ്പചക്രങ്ങൾ അർപ്പിക്കയായി. ആദ്യം ഹിരോഷിമയിലെ മേയർ. പിന്നീട് ദുഃഖിതരായ കുടുംബാംഗങ്ങളുടെ പ്രതിനിധികൾ, മന്ത്രിസഭാംഗങ്ങൾ, ഹൗസ് ഒഫ് കൗൺസിലേഴ്സിൻെറ സ്പീക്കർ, ഹിരോഷിമാ പ്രിഫക്ചറിൻെറ ഗവർണർ, അസംബ്ലി അദ്ധ്യക്ഷൻ, നാഗസാക്കിയിലെ പൗരന്മാരുടെ മൂന്നു പ്രതിനിധികൾ, സമ്മേളനത്തിൽ സംബന്ധിക്കുന്നവരുടെ പ്രതിനിധികൾ. ഇപ്പോൾ സമയം 8.15 ആയി. ക്ലോക്കിൻെറ മണിമുഴങ്ങി. സ്മാരകസ്തംഭത്തിനു പിന്നിൽ അപ്പോൾ വലിയ ജ്വാല കണ്ടു. ബോംബ് വീണതിനെ ഓർമ്മിപ്പിക്കുന്നതാണ് അതു്. അപ്പോൾ ജനങ്ങൾ എഴുന്നേററു നിന്ന് നിശ്ശബ്ദമായി പ്രാർത്ഥിച്ചു. പീസ്ബെൽ മുഴങ്ങി. തുടർന്ന് മേയർ തകേഷിഅരിക്കി സമാധാന പ്രഖ്യാപനം വായിച്ചു. നിരായുധീകരണത്തിലേക്കു നീങ്ങാൻ അദ്ദേഹം ലോകത്തെ ആഹ്വാനം ചെയ്തു. എന്നാൽ അമേരിക്കൻ സാമ്രാജ്യത്വത്തിൻെറ അണ്വായുധയുദ്ധഭ്രാന്തിനെതിരേ ഒരക്ഷരവും അദ്ദേഹം ഉരിയാടാഞ്ഞതു് എന്നെ അമ്പരപ്പെടുത്തി. അദ്ദേഹം സമാധാനപ്രഖ്യാപനം വായിക്കുമ്പോൾ അമേരിക്ക നെവേദയിൽ ഒരു അണുസ്ഫോടനപരീക്ഷണം കൂടി നടത്തുകയായിരുന്നു. പീസ് പ്രഖ്യാപനം കഴിഞ്ഞപ്പോൾ ഓർമ്മസ്തംഭത്തിൻെറ ഇടത്തേ അററത്തു നിന്നു് നൂറു കണക്കിനു് പ്രാവുകളെ പറപ്പിച്ചു. തുടർന്ന് പ്രധാനമന്ത്രി സുസുക്കിയുടെ സന്ദേശം വായിച്ചു. ഇതു കഴിഞ്ഞാൽ പീസ് സോംഗാണ് താക്കിയോ ഷീഗെസോനോയുടെ വാക്കുകൾക്കു് മിനോരു യമമോടോ സംഗീതംകൊടുത്തതു്. ഈ ഗാനം ആലപിച്ചപ്പോൾ അന്തരീക്ഷം വലിഞ്ഞുമുറുകിയതുപോലെ. പലരും പൊട്ടിക്കരയുന്നതു ഞാൻ കണ്ടു. ഗാനം അവസാനിച്ചപ്പോൾ ചടങ്ങ് അവസാനിച്ചതായി പ്രഖ്യാപനമുണ്ടായി. ഇതു കഴിഞ്ഞപ്പോൾ മരിച്ചവരുടെ ബന്ധുക്കളും സ്നേഹിതരും അണിയണിയായിനിന്ന് ഓർമ്മസ്തംഭത്തിൽ റീത്തുകൾ സമർപ്പിച്ചുകൊണ്ടിരുന്നു.

ചടങ്ങുകൾ കഴിഞ്ഞപ്പോൾ ഞങ്ങൾ വീണ്ടും പാർക്കിൽ ചുററിനടന്നു. കെൻസോ താൻഗെയാണ് ഈ പാർക്ക് ഡിസൈൻ ചെയ്തതു്. അവിടെ കമ്മ്യൂണിസ്ററുപാർട്ടിയിലെ യുവാക്കളുടെ ഗായകസംഘം അതിമനോഹരമായി അണ്വായുധവിരുദ്ധ ഗാനങ്ങൾ ആലപിക്കുന്നുണ്ടായിരുന്നു. അന്നു രാവിലെ നെവേദയിൽ അമേരിക്കയുടെ അണുപരീക്ഷണം അറിഞ്ഞ ചിലർ പുറത്തെ വഴികളിൽ പ്രതിഷേധപ്രകടനവും നടത്തി.

ഉച്ചകഴിഞ്ഞു് കവാമുന ആശുപത്രിയിൽച്ചെന്ന്, ഞങ്ങൾ കൊറിയൻ ഹിബാക്കുഷാകളെ കാണുകയുണ്ടായി. യുദ്ധകാലത്തു് ജപ്പാൻ കൊറിയയിൽ നിന്ന് ആളുകളെ ബലമായി പിടിച്ചുകൊണ്ടുവന്ന് ഇവിടെ പണിചെയ്യിപ്പിച്ചിരുന്നു. 30,000 കൊറിയക്കാർ ഹിരോഷിമയിൽ കൊല്ലപ്പെട്ടുവെന്ന് കണക്കാക്കപ്പെടുന്നു. അന്നു രക്ഷപ്പെട്ടവർ ഇന്നും അശരണരായിക്കഴിയുന്നു. ശ്രീ. യുംഗ് ജിൻ കിം, ശ്രീമതി ഇഹ്-സൂൽ-കിം എന്നിവരെയാണ് ഞങ്ങൾ കണ്ടതു്. ഇവർ രണ്ടുപേരും കഠിനമായ പ്രയാസത്തോടെയാണ് സംസാരിച്ചതു്. കൊറിയക്കാരായ ഹിബാക്കുഷാകൾക്ക് ജപ്പാനിൽ യാതൊരു ആനുകൂല്യങ്ങളുമില്ല, ചികിത്സാസൗകര്യങ്ങൾപോലും. അവർ കുടുംബത്തെ പോററണം. പണിയെടുക്കാനും വയ്യ. ഇപ്പോൾ ഒരു സ്വകാര്യഡോക്ടറുടെ ക്ഷണപ്രകാരമാണ് അവർ ജപ്പാനിൽ ചികിൽസയ്ക്കു വന്നതു്. തലേന്ന് നാഷണൽ ടെലിവിഷൻ ഇൻറർവ്യൂ ചെയ്തപ്പോൾ ഇക്കാര്യങ്ങൾ അവരോട് കോപാകുലയായി സംസാരിച്ചതുകൊണ്ടു് മിസസ് കിമിനു് നന്നേ പനിപിടിച്ചിരുന്നു. അതിനാൽ ഡോക്ടർമാരുടെ നിർദ്ദേശപ്രകാരം, കൂടുതൽ സംസാരിക്കാൻ ഞങ്ങൾ നിർബ്ബന്ധിച്ചില്ല.

ഹിരോഷിമയിൽനിന്ന് ടോക്കിയോയിൽ തിരിച്ചെത്തിയ ഞങ്ങളിൽ ചിലരെ അയാക്കോ സെക്കിയ എന്ന പ്രശസ്ത ചിത്രകാരി മരുക്കി ഗാലറിയിൽ കൊണ്ടുപോകാൻ സന്മനസ്സു കാണിച്ചു. ആസ്ട്രേലിയക്കാരൻ ഫിലിപ്പും ന്യൂസിലാൻഡുകാരി സാറാ റീവ്സും നാഗപ്പൂരിൽനിന്നുള്ള മോസസും ഞാനുംകൂടി സെക്കിയായോടൊപ്പം സൈററ്മാ പ്രിഫക്ചറിലെ ഈ ഗാലറി കണ്ടു. അണുസ്ഫോടനത്തിൻെറ പിറേറന്ന് ഇരിയും തോഷി മരുക്കിയുംകൂടി ഇരിയുടെ അമ്മയെത്തേടി ഹിരോഷിമയിലൂടെ അലഞ്ഞു. അന്ന് അവിടെക്കണ്ട കാഴ്ചകൾ അവരെ ഉലച്ചുകളഞ്ഞു. ആ ദൃശ്യങ്ങൾ അവർ ചിത്രത്തിൽ പകർത്തി. പതിനാറുക്കുററൻ വാനലുകൾ. വാട്ടർ, ബോയ്സ് ആൻഡ് ഗേൾസ്, ഹോസ്റ്റ്സ് എന്നിവ അവരുടെ പ്രസിദ്ധ ചിത്രങ്ങളാണ്.

മരുക്കി ഗാലറിയിൽ നിന്നു മടങ്ങുമ്പോൾ മുതലാളിത്തം എത്ര മനുഷ്യനിഷേധിയായ ഒരു പ്രത്യയശാസ്ത്രമാണെന്ന് ഞാൻ ഓർത്തു. ഭാവിയിൽ കമ്മ്യൂണിസത്തെ തടയാനുള്ള ആയുധം തങ്ങളുടെ കൈവശമുണ്ടെന്നു കാണിച്ചുകൊടുക്കാനും അതിൻെറ ശക്തി പരീക്ഷിക്കാനും ഹിരോഷിമയിലും നാഗസാക്കിയിലുമായി മൂന്നരലക്ഷത്തോളം പേരെ കൂട്ടക്കൊല ചെയ്യാൻ അതു മടിച്ചില്ലല്ലോ.



●

## വിമർശനം അട്ടക്കളപ്പോരായപ്പോൾ

(6-ാം പേജിൽ നിന്നു തുടർച്ച)

രാമായണവും മഹാഭാരതവും ടാഗോർ കൃതികളും ആഹ്വാനങ്ങളാണ്. സ്റ്റേജിൽ സത്യബലത്തിൽ ഊന്നിനിന്ന് ആഹ്വാനം നടത്തുന്നതും കലാധർമ്മംതന്നെ. നിരൂപകന്മാർ ബ്രോക്കർമാരാണെന്നതു് ശരിയാണ്. കുട്ടിക്കൃഷ്ണമാരാർ കാളിദാസൻെറ ബ്രോക്കറായിരുന്നു. ഇന്നു നമ്മുടെ മനസ്സിൽ ജീവിക്കുന്ന കാളിദാസനും ഷേക്സ്പിയറുമൊക്കെ തേജസ്സാർന്നു നിൽക്കുന്നതു് ചില ബ്രോക്കർമാരുടെ വൈഭവംകൊണ്ടു കൂടിയാണ്. ആശയങ്ങളുടെ ബ്രോക്കർമാർതന്നെ നിരൂപകന്മാർ.

മുണ്ടശ്ശേരിയെ വെറും അട്ടഹാസക്കാരൻ എന്നു വിളിച്ച നരേന്ദ്രപ്രസാദ് വിസ്മൃതിയുടെ ലോകത്തിലാണ്. മയൂരസന്ദേശം മലയാളത്തിലെ ഏററവും മഹത്തായ കൃതിയാകുന്ന ദുരവസ്ഥ മറക്കരുതു്. ആ അവസ്ഥയുണ്ടാകാതിരുന്നതിന് നാം മുണ്ടശ്ശേരിയോടു കടപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിൻെറ സിംഹഗർജ്ജനമാണ് കുമാരനാശാനെ ഇന്നുള്ള നിലയിലേക്കുയർത്തിയതു്.

ഇന്ത്യയിൽ ഇന്ത്യക്കാരനെ വിദേശപൗരന്മാരാക്കിയിരിക്കുകയാണ്, പുതിയ സാഹിത്യോദ്ധാരകർ. ഹെർബർട്ട് റീഡിൻെറ 'മീനിങ് ഒഫ് ആർട്ട്' പോലുള്ളവ മലയാളികളുടെമേൽ അടിച്ചേല്പിച്ചുകൊണ്ട് അവർ ഇവിടമാകെ വിഷമയമാക്കുന്നു. ആകാശത്തിൽ പൊട്ടിമുളയ്ക്കുന്നതല്ല സാഹിത്യം. സ്വന്തം പൈതൃകസംസ്കാരത്തിൽനിന്ന് വേറിട്ടുനിൽക്കുന്നവയെ മഹാ സാഹിത്യമായി കാണുന്നവർ തിമിരരോഗികളാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു-ശ്രീധരൻ കൂട്ടിച്ചേർത്തു.

ശ്രീധരൻെറയും നരേന്ദ്രപ്രസാദിൻെറയും രാജകൃഷ്ണൻെറയും അഴീക്കോടിൻെറയും പ്രസംഗങ്ങൾക്കിടയ്ക്കു സദസ്സിൽ നിന്ന് കൈയടിശബ്ദം ഉയരുകയുണ്ടായി. നരേന്ദ്രപ്രസാദിനും രാജകൃഷ്ണനും മറുപടി പറയാൻ അഴീക്കോട് വേദിയിലുണ്ടായിരുന്നെങ്കിലെന്ന് സദസ്യരിൽ പലരും ആശിച്ചുപോയി.

**കൗമുദി ന്യൂസ് സർവീസ്, കോഴിക്കോട്**

വയനാട്ടിലെ നന്നേച്ചെറിയൊരങ്ങാടിയാണ് നടവയൽ. കേണിച്ചിറയ്ക്കടുത്തുള്ള ഈ കുടിയേററ ഗ്രാമത്തിലാണ് വയനാട്ടിലാദ്യമായി മദ്യവിരുദ്ധ പ്രക്ഷോഭം സംഘടിതരൂപം കൈവരിച്ചതു്. വിദ്യാലയങ്ങൾക്കും ദേവാലയങ്ങൾക്കും അടുത്തുള്ള അംഗീകൃത ഷാപ്പുകൾ മാററിസ്ഥാപിക്കുക, ലൈസൻസില്ലാത്ത ഷാപ്പുകൾ അടച്ചുപൂട്ടുക എന്നിവയായിരുന്നു തുടക്കത്തിൽ ഗ്രാമീണർ ഉന്നയിച്ച ആവശ്യങ്ങൾ. സ്ത്രീകളുടെ നേതൃത്വത്തിലാരംഭിച്ച ഈ സമരം വ്യാപകമായ ജനപിന്തുണ നേടിയെടുക്കുകയും വയനാടിൻെറ വിവിധ ഭാഗങ്ങളിലേക്കു വ്യാപിക്കുകയും ചെയ്യുന്നതു കണ്ടപ്പോഴാണ് അബ്കാരി കോൺട്രാക്ടർമാർ ഗവൺമെൻറ് മെഷീനറി ഉപയോഗിച്ച് അതടിച്ചമർത്താനാരംഭിച്ചതു്. പൊലീസ് മന്ത്രി വയലാർ രവി വയനാട്ടിൽ വന്നപ്പോൾ, നിയമം കൈയിലെടുക്കാൻ ജനങ്ങളെ അനുവദിക്കില്ലെന്നും എന്തു വിലകൊടുത്തും അതിനെ നേരിടുമെന്നും മദ്യവിരുദ്ധസമരങ്ങളെ പരാമർശിച്ചുകൊണ്ടു പറയുകയുണ്ടായി. നിയമം കൈയിലെടുക്കാനും അതു ജനങ്ങൾക്കെതിരേ ഉപയോഗിക്കാനും ചാരായ മുതലാളിമാരേക്കാൾ യോഗ്യന്മാർ വേറേയില്ലെന്ന് മൂന്നുദിവസങ്ങൾക്കകം വയനാട്ടിലെമ്പാടും നടന്ന അറസ്ററുകളും ലാത്തിച്ചാർജ്ജും കണ്ണീർവാതകപ്രയോഗവും ചാരയക്കടകൾക്കു മുമ്പിലെ വമ്പിച്ച പൊലീസ് കാവലും തെളിയിക്കുകയും ചെയ്തു.

നടവയലിലും കോളേരിയിലും പൊലീസ് സൃഷ്ടിച്ച ഭീകരാവസ്ഥ ഇനിയും നീങ്ങിയിട്ടില്ല. ഒരു വലിയ സംഘം സായുധ-ലോക്കൽ പൊലീസ് നടവയലിൽ താവളമടിച്ചിട്ടുണ്ട്. ആയിരത്തിലേറെപ്പേർ വിവിധ കേസുകളിൽ പ്രതികളാക്കപ്പെട്ടിട്ടുണ്ട്. പലരും പൊലീസിനെ ഭയന്ന് ഒളിവിൽപോയിരിക്കുന്നു. വനിതാസംഘടനകളുടെ പ്രവർത്തകരെല്ലാം ഒളിവിലാണ്. അർദ്ധരാത്രിയിൽ പൊലീസ് ഇവരുടെ വീടുകൾ വളഞ്ഞ് വാതിൽ ചവിട്ടിപ്പൊളിച്ച് സ്ത്രീകളെയും കുട്ടികളെയും ഭീഷണിപ്പെടുത്തുകയുണ്ടായെന്നു പലരും പറഞ്ഞു. കോളേരി ഹൈസ്ക്കൂളിലെ വിദ്യാർത്ഥികളിൽ ചിലരുടെ വീടുകളിലും നടവയലിലെ കർഷകഗൃഹങ്ങളിലും 24, 25, 26 തീയതികളിൽ ഈ ക്രൂരനാടകം അരങ്ങേറുകയുണ്ടായി. കേസു ചുമത്തപ്പെട്ട ആളെ കണ്ടില്ലെങ്കിൽ വീട്ടിലെ മററംഗങ്ങളെ കസ്റ്റഡിയിലെടുക്കുന്നു. അടിയന്തരാവസ്ഥയുടെ കറുത്തനാളുകൾ തിരിച്ചുവന്നിരിക്കുമോ എന്ന് ഗ്രാമീണർ ഭയപ്പെടുന്നു.

മദ്യവിരുദ്ധപ്രക്ഷോഭങ്ങൾക്കു പിന്നിൽ തീവ്രവാദികളാണുള്ളതെന്ന ഒരു പ്രചരണം ഭരണരാഷ്ട്രീയക്കാരും അധികൃതരും നടത്തുന്നുണ്ട്. ഇതു് ഈ സമരങ്ങളോടുള്ള സാമാന്യജനങ്ങളുടെ അനുഭാവം ഇല്ലാതാക്കാനും പൊലീസിൻെറ കിരാതവാഴ്ചയെ ന്യായീകരിക്കാനുമാണെന്ന് സമരമസമിതിപ്രവർത്തകർ ആരോപിക്കുന്നു. വാസ്തവത്തിൽ ഏതെങ്കിലുമൊരു രാഷ്ട്രീയകക്ഷിയുടെ നേതൃത്വം മദ്യവിരുദ്ധസമരങ്ങൾക്കുണ്ടായിരുന്നിട്ടില്ല. വ്യത്യസ്ത രാഷ്ട്രീയപ്പാർട്ടികളിലുള്ളവരും തൊഴിലാളികളും അദ്ധ്യാപകരും വിദ്യാർത്ഥികളും സ്ത്രീകളും യുവാക്കളുമെല്ലാം ഒരു പൊതുതാല്പര്യത്തിനുവേണ്ടി ഏകോപിക്കുകയായിരുന്നു. തീവ്രവാദികളെന്നു പറയപ്പെടുന്നവരും അക്കൂട്ടത്തിലുണ്ട്. മദ്യത്തിനെതിരെയുള്ള പ്രചരണത്തിലും പ്രകടനങ്ങളിലും വനിതകളാണു മുൻപന്തിയിൽ. ഇവരിൽ ആദിവാസിവിഭാഗങ്ങളിൽനിന്നുള്ള സ്ത്രീകളും ഉൾപ്പെടുന്നു. മുറുക്കാൻകടകൾപോലെഗ്രാമത്തിൻെറ മുക്കിലും മൂലയിലും ദിനംപ്രതിഉയന്നുവരുന്ന ചാരായക്കടകൾകൊണ്ടുള്ള ഭവിഷ്യത്തുകൾ ഏററവുംകൂടുതൽ അനുഭവിക്കുന്നതും ഈ വനിതകളാണല്ലോ.

സമ്പൂർണ്ണ മദ്യനിരോധനം അപ്രായോഗികമായിരിക്കാം. എന്നാൽ അനധികൃതമായി നടത്തുന്ന ചാരായക്കടകൾ നിറുത്തലാക്കുന്നതിൽനിന്ന് സർക്കാരിനെ തടയുന്ന കാരണമെന്താണ്? അനധികൃത ചാരായക്കടകൾ ലൈസൻസുള്ള കടകളുടെ പത്തിരട്ടിയെങ്കിലുമുണ്ടാവും, വയനാട്ടിൽ. ഒരു ഷാപ്പു നടത്താനുള്ള ലൈസൻസുകിട്ടിയാൽ കോൺട്രാക്ടർ ആ പ്രദേശത്തു നാലാൾ കൂടുന്നിടത്തെല്ലാം ഉപഷാപ്പുകൾ തുറക്കുന്നു. സ്ക്കൂളുകൾക്കും ദേവാലയങ്ങൾക്കും പൊതുസ്ഥാപനങ്ങൾക്കുമെല്ലാമരികിൽ ഇത്തരം മദ്യഷാപ്പുകൾ പ്രവർത്തിക്കുന്നുണ്ട്.

നടവയലിൽ ഒമ്പതു മദ്യഷാപ്പുകളാണുണ്ടായിരുന്നതു്. നാട്ടുകാർ അടപ്പിച്ച ഷാപ്പുകളിൽ പലതും എക്സൈസുകാരുടെ സഹായത്തോടെ പിന്നീടു തുറന്നു. നീർവാരം, ചെറുകാട്ടൂര്, ഏച്ചോം, അഞ്ചുകുന്ന്, കായക്കുന്ന്, പാതാരിയമ്പം, പനമരം, മാനന്തവാടി, തവിഞ്ഞാൽ എന്നിവിടങ്ങളിലെല്ലാം സ്ത്രീകൾ അനധികൃതഷാപ്പുകൾക്കുമുന്നിൽ മാസങ്ങളോളമായി പിക്കററിങ്ങും പ്രകടനവും നടത്തിവരുന്നു. അനധികൃതഷാപ്പുകൾക്ക് വ്യാജനമ്പരുകൾ നൽകി എക്സൈസുകാർ ഷാപ്പുടമകളുടെ അനീതിക്കു കൂട്ടുനിൽക്കുകയാണെന്ന് നാട്ടുകാർ പറയുന്നു.

കോളേരി ഗവൺമെൻറ് ഹൈസ്ക്കൂ

(ശേഷം 3?-ാം പേജിൽ)

പ്രകടനത്തിനെത്തിയ സ്ത്രീകളുടെ നിര

# ഒരു തീർത്ഥാടനത്തിന്റെ ഓർമ്മക്കുറിപ്പ്

**അയ്യായിരം കൊല്ലങ്ങൾക്കു മുമ്പ് ഭക്തിയുടെ കണ്ണുനീർ വീണു കുതിർന്ന മണ്ണിലാണ് ഞങ്ങളിപ്പോൾ നിൽക്കുന്നത്-മെക്കയിലേക്കുള്ള തീർത്ഥാടനത്തെപ്പറ്റി**

**മുസാഫിർ**

പുലർകാല വെളിച്ചം കൂടാരത്തിനു മുകളിൽ കൊക്കുരുമ്മിയപ്പോൾ ചങ്ങാതി തട്ടിയുണർത്തി. വെളുത്തു പൊങ്ങിയ ആകാശത്തിന്റെ ശിരസ്സിന് അതിർരേഖയിട്ടുകൊണ്ട് പർവ്വതസന്ധികളുടെ പാറേറൺ നോക്കെത്താനാവാത്തവിധം പരന്നുകിടന്നു. മിനാമലയുടെ നാലായിരം അടി ഉയരത്തിലുള്ള ശുഭ്രശിഖരത്തിലാണ് ഞങ്ങളിപ്പോൾ. അറേബ്യൻ മിത്തുകൾ വിസ്മൃതിയുടെ ആത്മമൂത്തംകൊടുത്തുറക്കിയ മിനാമല. മിനയുടെമാറിടത്തിൽ ഉഷഃസൂര്യൻ മെല്ലെമെല്ലെ ഉടഞ്ഞുകിലുങ്ങിയപ്പോൾ എണ്ണമററ കൂടാരങ്ങൾ വെട്ടിത്തിളങ്ങി. കൂടാരങ്ങളിലെ മനുഷ്യർ ദേവഗീതം ചൊല്ലിയുണർന്നു. ലക്ഷക്കണക്കിനു തമ്പുകളിൽ നിന്നു് ആലാപനങ്ങൾ പൊങ്ങി. അപ്പോഴും മിനയുടെ നിരവധി പാർശ്വങ്ങളിലൂടെ അററംകാണാത്ത വാഹനപ്രവാഹം. മെക്കയിൽ നിന്നുള്ള തീർത്ഥാടകരെയും വഹിച്ചുവരുന്ന അസംഖ്യം കാറുകളും വാനുകളും അവയിലെ മനുഷ്യരും മിനയുടെ സീമകളെ സാഗരമാക്കി. ഹജ്ജിന്റെ ചടങ്ങുകൾ ആരംഭിക്കുകയാണ്.

മിനായിൽനിന്നും പന്ത്രണ്ടുകിലോമീററർ അകലെ അരഫാമലയാണ് ഞങ്ങളുടെ ലക്ഷ്യം. വെളുത്ത ഉടുമുണ്ടും വെളുത്ത മേൽവസ്ത്രവും ചുററി അങ്ങോട്ടൊഴുകുന്ന ഇരുപതുലക്ഷം വിശ്വാസികളുടെ ഉത്സവപ്പെരുമയിൽ ഒരു ബിന്ദുകണക്കെ ഞാനും. മിനയും അരഫായും കഅബായും സംസവുമെല്ലാം എന്റെ കൗമാരചിന്തകളെ ഏറെ വിഭ്രമിപ്പിച്ചിട്ടുണ്ട്. പ്രവാചകന്മാരുടെയും മലക്കുകളുടെയും ജിന്നിന്റെയും ഇഫ്‌രീത്തിന്റെയുമെല്ലാം ആയിരമായിരം അറിയാക്കഥകളുടെ അദ്ഭുതച്ചെപ്പ് തുറന്നുതന്നിരുന്ന മദ്രസ്സയിലെ മൊല്ലാക്കയുടെ മുമ്പിൽ പേടിപടർന്ന മനസ്സുമായി കാതോർത്തിരുന്ന ഏറനാടൻ ബാലന്റെ മുഖം മുമ്പിൽ തെളിയുന്നു. അറിവുകളും വിസ്മയങ്ങളും അക്ഷയമായി പടർന്നു കിടക്കുന്ന സുജലയും സുഫലയുമായ ഈ ഇതിഹാസ ഭൂമിയിലേക്ക് വർഷങ്ങൾക്കുശേഷം നടന്നെത്തിയ ആ ബാലന്റെ ഉൾക്കാതുകളിൽ, കേട്ടുമറന്ന ചരിത്രഗാഥകളുടെ പുതിയ വെളിപാടുകൾ.

ലബ്ബൈക്കല്ലാഹുമ്മ ലബ്ബൈക്ക്,

ലബ്ബൈക്കലാശരീഖലക്ക
ലബ്ബൈക്ക്...

പ്രപഞ്ചത്തിന്റെ സ്പന്ദനങ്ങൾ നിയന്ത്രിക്കുന്ന ദൈവത്തിന്റെ മുമ്പിൽ ആത്മീയ നഗ്നതയുടെ മുഹൂർത്തങ്ങൾ എണ്ണിസ്വരൂപിച്ച്, ഇറക്കിവയ്ക്കാൻ ഒരു കെട്ടു പാപച്ചുമടുമായി ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയ മുസ്ലിങ്ങൾ അരഫായുടെ താഴ്‌വരയിലേക്ക്.

മെക്കയിൽനിന്ന് പതിനാറു കിലോമീററർ അകലെയാണ് അരഫാമല. മാനം മടിയിലെടുത്തുവച്ച ഈ മലനിരകൾക്കു താഴെ വരദയായ വസുന്ധര. തീർത്ഥാടകരുടെ തലയ്ക്കുമുകളിൽ അന്നേരം സൂര്യൻ ജ്വലിച്ചുനിന്നു. പർവ്വതത്തിന്റെ പാദം തുരന്നുണ്ടാക്കിയ വീഥിയിലൂടെ കഠിനമായ ചൂടേററു യാത്ര തുടരവേ ദാഹം പെരുകിവന്നു. വിഭിന്നസംസ്കാരങ്ങളും വ്യത്യസ്ത ജീവിതരീതികളും പുലർത്തുന്നവരെങ്കിലും സ്വയം സമർപ്പിക്കാനുള്ള സന്നദ്ധതയിൽ എല്ലാം മറന്നൊഴുകുന്ന ജനപഥത്തിന്റെ ആവേശത്തിനു സാക്ഷിനിൽക്കുകയായിരുന്നു ഞാൻ. കറുത്തവരും വെളുത്തവരുമിവിടെ. അറബികളും ആഫ്രിക്കക്കാരുമിവിടെ. യൂറോപ്യന്മാരും അമേരിക്കക്കാരും ഏഷ്യക്കാരുമിവിടെ. ഒരേ താളസ്വരങ്ങൾ. എന്തിനോടും നിസ്സംഗതയോടെ പ്രതികരിക്കുന്ന ഇന്തോനേഷ്യൻ തീർത്ഥാടകർ; സമരഭൂമിയിൽ നിന്നു് ദൈവസന്നിധിയിലേക്കു വന്ന ലെബനൻകാരും പലസ്തീനികളും; പെട്രോഡോളറിന്റെ പ്രതാപത്തിലും ദൈവത്തെ വിസ്മരിക്കാത്ത എണ്ണരാജ്യങ്ങളിലെ ഹാജിമാർ; ഭക്തിജ്വരമാക്കിയ പാകിസ്ഥാനികളും അഫ്ഗാനിസ്ഥാനികളും; കൈകൾ ശൃംഖലപോലെ കോർത്തുപിണച്ച് ചാടിച്ചാടി വരുന്ന നൈജീരിയയിലെ കറുത്ത കുതിരകൾ; രാത്രിപോലെ ഇരുണ്ട സോമാലിപ്പെണ്ണുങ്ങളും വെളുത്തുകൊഴുത്ത ഈജിപ്ഷ്യൻ പെണ്ണുങ്ങളും.

ഉച്ചക്കാററിന്റെ ഉദാരതയിൽ ഇരുവശങ്ങളിലും പർവ്വതനിരകൾ ഏതോ രാഗ താളങ്ങൾക്കായി കാതോർത്തു. വഴിനീളെ വാണിഭക്കാരുണ്ട്. ഇപ്പോൾ നാലു മണിക്കൂർ കഴിഞ്ഞിരിക്കുന്നു. നടത്തമാരംഭിച്ചിട്ട്. അനങ്ങാൻ ഒരിലപോലുമില്ലാത്ത വഴി. പർവ്വതവും മാനവും അവരുടെ വ്യഥകളും പിന്നെ ഞങ്ങൾ തീർത്ഥാടകരും. കുറച്ചകലെ ഉയരത്തിൽ തെറിച്ചുനില്ക്കുന്ന ഒരു മാടം. കുന്നിന്റെ അരയിൽ കെട്ടിത്തൂക്കിയ ഏലസ്സുപോലെ മാടം വിറച്ചുനിന്നു. ചൂടേല്ക്കാതിരിക്കാൻ ഇത്തിരിനേരത്തേക്ക് ഒരു തൊപ്പിക്കുടവട്ടം തണലെങ്കിലും കിട്ടണം. ഞങ്ങൾ മാടത്തിനു നേരെ കയറി. ശബ്ദം കേൾക്കെ മാടത്തിന്റെ നിഗൂഢതയിൽനിന്ന് ഒരു ബദു ഉയർന്നുവന്നു. മരുഭൂമിയുടെ മടിയിൽ ജനിച്ച കലർപ്പേശാത്ത അറബി. കാഡിലാക്ക്‌യുഗം തിരിച്ചറിയാൻ കൂട്ടാക്കാത്ത ക്യാമലിന്റെ സഹയാത്രികൻ. ശീലങ്ങളൊന്നും പരിചയമില്ലാത്ത അയാൾ ഒരു കൊച്ചുകുഞ്ഞിനെപ്പോലെ നിഷ്കളങ്കമായി ചിരിച്ചു തകർത്തു. അറബികളുടെ പ്രാചീനമായ പാരമ്പര്യത്തിന്റെ സൂക്ഷിപ്പുകാരൻ.

താൽ യാ ഹാജ്, ഫീ മോയ, ഫീ ബാരിദ്

വരൂ പ്രിയ ഹാജി, ഇതാ തണുത്ത വെള്ളം...

ദാഹിച്ചുവലഞ്ഞ ഞങ്ങൾക്ക് ആ വൃദ്ധൻ അകംനിറഞ്ഞു സൽക്കരിച്ച





കഅബ—ലോകത്തിലെ വിശുദ്ധമായ ഒരു തീർത്ഥാടനകേന്ദ്രം

വെള്ളം അന്നേരം അമൃതമായി. അദ്ദേഹം ഏതോ കഥയുടെ പഴയ അറ തുറക്കാൻ തുടങ്ങുകയായിരുന്നു. അപ്പോഴാണ് ഒരുപററം ആടുകളെയും തെളിച്ച് വൃദ്ധന്റെ മകനാവാം, താഴ്‌വരയിലൂടെ ചാടിയിറങ്ങി. ഈന്തപ്പനകളും മരുപ്പച്ചകളും മരുഭൂമിയുടെ കീർത്തനങ്ങളും — ഇല്ല, അറയുടെ വാതിൽ അടഞ്ഞേ കിടന്നു. ചെറുക്കൻ ബാപ്പയുമായി ശണ്ഠകൂടാൻ തുടങ്ങിയിരുന്നു.

വീണ്ടും ഞങ്ങൾ ഒഴുക്കിലലിഞ്ഞു. ഞങ്ങളെ വകഞ്ഞുമാററി ഒരുക്കൂട്ടം ഇറാനി ഹാജിമാർ. അവരുടെ കൈയിൽ ഖൊമൈനിയുടെ ചിത്രം. അവർ അലറുകയായിരുന്നു.

"അള്ളാ വാഹദ് ഖൊമൈനി
വാഹദ്—
ശൈത്താൻ അംരിക്കിയ, ശൈത്താൻ
ഇസ്രായീൽ..."

അള്ളാഹു ഏകൻ. ഖൊമൈനി ഏകൻ. അമേരിക്കയും ഇസ്രേലും ചെകുത്താന്മാർ.

ആകാശത്തിന്റെ തൂവെള്ളപ്പുടവ വലിച്ചുകീറി വിമാനങ്ങളും ഹെലികോപ്ററുകളും ഞങ്ങൾക്കു മുകളിൽ തലങ്ങും വിലങ്ങും പറന്നു. സെക്യൂരിററി നടപടികളുടെ ഭാഗമായി ഗവണ്മെൻറ് ഏർപ്പെടുത്തിയതാണ് അവയെല്ലാം.

അരഫാപള്ളിയുടെ മിനാരങ്ങൾ സൂര്യവെളിച്ചമേററു തിളങ്ങി. ലക്ഷക്കണക്കിനാളുകൾ അവിടെ സന്ധിച്ചിരിക്കുന്നു. സൂര്യാഘാതത്തിൽനിന്നു രക്ഷപ്പെടാൻ എല്ലാവരും കൊച്ചുകൊച്ചു തമ്പുകൾ അരഫായിലും ഉയർത്തിയിരിക്കുന്നു. നിസ്കാരം കഴിഞ്ഞു വീണ്ടും ഞങ്ങൾ യാത്ര തുടർന്നു. അരഫായ്ക്കു താഴെ 'ജബൽറഹ്മ' എന്ന മലയാണ് അടുത്തലക്ഷ്യം. മലമുകളിൽ വെയിൽ ശാന്തമായ ഒരു സാന്ത്വനം പോലെ കനത്തുകിടന്നു. ജനത്തിരക്ക് വർദ്ധിച്ചു. ജബൽറഹ്മയുടെ താഴ്‌വാരത്തിൽ നിൽക്കെ അജ്ഞാതമായ ഒരു മിസ്റ്റിക് അനുഭൂതി ഉള്ളിൽ ഉദിച്ചുപൊങ്ങി. ഈ സ്ഥലത്തുനിന്ന് മുഹമ്മദ് നബി നിസ്കരിച്ചിരുന്നു. അതിന്റെ ഓർമ്മയ്ക്കായി സ്ഥാപിച്ച സ്തൂപത്തിനു സമീപം നിന്ന് തീർത്ഥാടകർ പ്രാർത്ഥനാമന്ത്രങ്ങളുടെ ഉരുക്കഴിക്കുന്നു. അവിടെ മാത്രം അപൂർവ്വമായി ഹരിതചാമരം വീശിനിൽക്കുന്ന കൊച്ചുകൊച്ചു പൂച്ചെടികൾ. ഉരുകിയൊലിക്കുന്ന വെയിൽ. മന്ത്രാക്ഷരികൾ ഉയർന്നുപൊങ്ങി. എവിടെനിന്നോ ഓടിക്കൂടിയെത്തിയ മഴക്കാറ് ജബൽറഹ്മയ്ക്കു മേൽ തെല്ലുനേരം വിങ്ങിനിൽക്കുകയും പിന്നെ വീണുടയാതെ തിരിച്ചുപോവുകയും ചെയ്തു.

പർവ്വതങ്ങൾക്കു താഴെ സന്ധ്യയുടെ ചില്ല് തിളങ്ങി. അരഫാപള്ളിക്കു മുക

(ശേഷം 39-ാം പേജിൽ)



**കേരളീയരെക്കാൾ കേരളത്തിന്റെ പ്രശ്നങ്ങൾ വിദേശികൾ കണ്ടെത്തുന്നു. ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഫോർ റീജിയണൽ ഡെവലപ്പ്മെൻറ് സംഘടിപ്പിച്ച സെമിനാർ അതാണ് തെളിയിക്കുന്നത്.**

**എം. വിശ്വംഭരൻ**

**കൂ**ടുതൽ കൂടുതൽ ആർഭാടസ്വഭാവം കൈവരിച്ചുകൊണ്ടിരിക്കുന്ന കേരളത്തിലെ കൊച്ചു നഗരങ്ങളും, കൂണുപോലെ മുളച്ചുപൊന്തുന്ന പഞ്ചനക്ഷത്ര ഹോട്ടലുകളും. ഇവ വിനോദസഞ്ചാരികളെ ആകർഷിക്കുന്നുണ്ടാവാം. എന്നാൽ ടൂറിസത്തിന്റെ ദൂഷ്യവശങ്ങളും കണ്ടില്ലെന്നു നടിക്കുക വയ്യ. അർദ്ധപട്ടിണിയിലായ കേരളഗ്രാമങ്ങളിലെ കമ്പോളങ്ങളിൽ അവശ്യസാധനങ്ങളുടെ സ്ഥാനം ആഡംബര വസ്തുക്കളും കൈയടക്കിയിരിക്കുന്നു. അതിന്റെ ഉപഭോക്താക്കളാവട്ടെ—ഗൾഫ് പണത്തിൽ കൊഴുത്ത ഒരു മദ്ധ്യവർഗ്ഗം—മണിമാളികകളും ഒന്നൊന്നായി പണിതുകൂട്ടുന്നു. ഇവയൊക്കെക്കണ്ടാൽ തോന്നിപ്പോവും കേരളത്തിലെ ഗ്രാമങ്ങളും സാമ്പത്തിക പുരോഗതിയുടെ പാതയിലാണ്—ഡോക്ടർ മൂസൻബർഗ് പറഞ്ഞു. കേരള ഗ്രാമങ്ങളുടെ സ്പന്ദനം തേടി പലവട്ടം ഇവിടെ വന്നിട്ടുള്ള ഇൻഡോ—ഡച്ച് ഗവേഷണ പദ്ധതിയുടെ ഡയറക്ടറാണ് മൂസൻബർഗ്. യാഥാർത്ഥ്യം എന്താണ്? പുറംമോടിക്കു പിന്നിലെ പരുക്കൻ സത്യങ്ങളും ആംസ്റ്റർഡാം യൂണിവേഴ്സിററിയിലെ ആ സോഷ്യോളജി ആന്ത്രപ്പോളജി പ്രൊഫസർ വിശദീകരിച്ചു. കേരളത്തിന്റെ പരമ്പരാഗത വ്യവസായ രംഗത്തെ തൊഴിലാളികൾ ഇന്നു മുഴുപ്പട്ടിണിയിലാണ്. ചെറുകിട കർഷകരും കൃഷിത്തൊഴിലാളികളും അനുദിനം പാപ്പരായിക്കൊണ്ടിരിക്കുന്നു. തൊഴിലില്ലായ്മയുടെ രൂക്ഷത സമൂഹത്തെ ഞെക്കി ഞെരുക്കുന്നു. ഉദ്യോഗങ്ങൾ ഒരു പിടി സമ്പന്നവർഗ്ഗത്തിന്റെ ജന്മാവകാശമായിത്തീർന്നു. തൊഴിൽക്കമ്പോളങ്ങളിൽ പാവപ്പെട്ടവൻ ഇന്നു നിരാശ്രയനാണ്.

കേരളീയ ജീവിതത്തിന്റെ ഈ പരുക്കൻ ചിത്രം വരച്ചുപ്പെട്ടതു് ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഫോർ റീജിയണൽ ഡവലപ്മെൻറ് സ്റ്റഡീസിൽ വച്ചാണ്. കോട്ടയം നഗരത്തിന്റെ തിരക്കിൽ നിന്നൊഴിഞ്ഞ് മര്യാത്തുരുത്തിലെ പുല്ലരിക്കുന്നിൽ പ്രവർത്തിക്കുന്ന ഇൻസ്റ്റിററ്യൂട്ടിൽ നടന്ന ഒരു സെമിനാറിൽ ഡോക്ടർ മൂസൻബർഗ് ഉൾപ്പെടെ, സാർവ്വദേശീയ തലത്തിൽ പ്രശസ്തരായ അറുപതോളം സാമ്പത്തിക, സാമൂഹ്യ ശാസ്ത്രജ്ഞന്മാർ പങ്കെടുത്തിരുന്നു. സി. അച്യുതമേനോൻ ഉദ്ഘാടനം ചെയ്ത ഈ സെമിനാറിൽ പങ്കെടുത്ത പ്രമുഖരിൽ ചിലർ ഇവരാണ്. കേരളത്തിൽ വ്യവസായ മൂലധനത്തിനു പകരം കച്ചവട മൂലധനമാണ് വളരുന്നതെന്ന് സെമിനാർ അഭിപ്രായപ്പെട്ടു. ചൈനീസ് കമ്മ്യൂണുകളെയും അവിടത്തെ സ്ത്രീകളുടെ പ്രശ്നങ്ങളെയും പററി പഠിക്കാൻ സാംസ്കാരിക വിപ്ലവകാലത്തു് ചൈനീസ് ഗ്രാമങ്ങളിൽ ചുററിക്കറങ്ങിയ ലൂസ്ഷെങ്ക് 1979-ൽ കേരളം സന്ദർശിച്ചിരുന്നു. ആലപ്പുഴയിലെ കുടുംബി സമുദായത്തിൽപ്പെട്ട സ്ത്രീകളുടെ നീറുന്ന ജീവിതത്തെപ്പററിയാണ് സെമിനാറിൽ അവർ പ്രതിപാദിച്ചതു്.

കൂലിപ്പണിക്കാരായ പുരുഷന്മാർ. വീട്ടുവേലയ്ക്കു പോകേണ്ടിവരുന്ന സ്ത്രീകൾ. അന്തിച്ചുവപ്പുവരെ പാടുപെട്ടാൽ സ്ത്രീകൾക്കുകിട്ടുന്ന കൂലി അവരുടെ കുട്ടികൾക്ക് ഒരു നേരത്തെ അന്നത്തിനുപോലും തികയില്ല. ട്രേഡ്യൂണിയനുകളാണെങ്കിൽ ഈ രംഗത്തു വേണ്ടത്ര ശ്രദ്ധ ചെലുത്തിയിട്ടുമില്ല. ജോലിസ്ഥിരത, ജോലിക്കുമാന്യമായ കൂലി, ബദൽജോലി സാദ്ധ്യതകൾ കണ്ടെത്തൽ ഇവയെങ്കിലും ശ്രദ്ധിക്കാതിരുന്നാൽ നിത്യദാരിദ്ര്യത്തിന്റെയും അടിമത്വത്തിന്റെയും പിടിയിൽനിന്നു് അവരെ മോചിപ്പിക്കുക അസാദ്ധ്യമാണ്—അവർ പറഞ്ഞു.

സ്ത്രീകളുടെ പ്രശ്നങ്ങളെപ്പററി മുഖ്യമായും സംസാരിച്ചതു് മരിയോൺ ഡെൻ ഉൽ ആണ്. ഹോളണ്ടിലെ മുൻപ്രധാനമന്ത്രിയായ, ഇപ്പോഴത്തെ അവിടത്തെ പ്രതിപക്ഷ (ലേബർ പാർട്ടി) നേതാവായ വാൻ ഡെൻ ഉൽന്റെ പുത്രിയാണ് മരിയോൺ. കേരളത്തിലെ കർഷകത്തൊഴിലാളി സ്ത്രീകളെക്കുറിച്ചു പഠിക്കുന്നതിനു് ഇതിനുമുമ്പു കേരളത്തിലെത്തിയിട്ടുള്ള ഇവർ ഹരിജൻ സ്ത്രീകളെയും കർഷകത്തൊഴിലാളി സ്ത്രീകളെയും കുറിച്ച് ഇങ്ങനെ പറഞ്ഞു:

സ്ത്രീകൾക്കായുള്ളതു് ചുരുങ്ങിയ തൊഴിൽ കമ്പോളം; ജോലിയോടൊപ്പം സ്വന്തം വീട്ടിലെ മററു ജോലികളും ചെയ്യാൻ വിധിക്കപ്പെട്ടവർ. തന്റെ സർവ്വേപ്രദേശമായ കുറിച്ചിയിലെ അനുഭവങ്ങളും ആംസ്റ്റർഡാം യൂണിവേഴ്സിററിയിൽ ഗവേഷണം നടത്തുന്ന മരിയോൺ സെമിനാറിനുമുമ്പാകെ നിരത്തിവയ്ക്കുകയുണ്ടായി.



ഡോ: മൂസൻബർഗ്, ഓൾഗാ ന്യൂവെൽഹ്യൂ, ട്ടൺഷാംപേഴ്സ് എന്നിവർ സെമിനാർ വേളയിൽ

സെമിനാറിൽ പങ്കെടുത്ത മറെറാരു പ്രമുഖ വ്യക്തിയാണ് ഇംഗ്ലണ്ടിലെ യോർക്ക് യൂണിവേഴ്സിററി പൊളിററിക്കൽ സയൻസ് പ്രൊഫസർ ഡോക്ടർ സത്യമൂർത്തി. ജന്മം കൊണ്ട് തമിഴ്നാട്ടുകാരൻ. സിംബാബ്വെയെക്കുറിച്ച്, കമ്പൂച്ചിയയെക്കുറിച്ച്, നിരവധി തെക്കൻ ആഫ്രിക്കൻ രാജ്യങ്ങളെക്കുറിച്ച്, അവിടത്തെ പുരോഗമന പ്രസ്ഥാനങ്ങളെക്കുറിച്ചു പഠനങ്ങൾ. നടത്തിയിട്ടുള്ള ആൾ.

കേരളത്തിലെകമ്മ്യൂണിസ്റ്റുമന്ത്രിസഭകളുടെ കാലത്തെ കേന്ദ്രസംസ്ഥാനബന്ധങ്ങളായിരുന്നു ഡോക്ടർ സത്യമൂർത്തിയുടെ പ്രബന്ധത്തിന്റെ ആധാരം.

ഇന്ത്യ ഒരു ഫെഡറൽ സംസ്ഥാനമായിരിക്കണം എന്നൊക്കെയായിരുന്നു ഭരണഘടനാരൂപീകരണവേളയിലെ നിർദ്ദേശം. എന്നാൽ കേന്ദ്രത്തിനു കൂടുതൽ അധികാരങ്ങൾക്കുവേണ്ടി കോൺഗ്രസ് ആദ്യംമുതലേ മുറവിളികൂട്ടി. സ്വാതന്ത്ര്യാനന്തരഇന്ത്യാചരിത്രത്തിലെ ആദ്യദശാബ്ദത്തിൽത്തന്നെ സംസ്ഥാനങ്ങളുടെ രാഷ്ട്രീയത്തിൽ കേന്ദ്രം അവിഹിതമായി കൈകടത്തിത്തുടങ്ങി. കേരളത്തിലെ ആദ്യത്തെ രണ്ടു കമ്മ്യൂണിസ്റ്റുമന്ത്രിസഭകളേയും മറിച്ചിടുന്നതിനു് കേന്ദ്രം കൂട്ടുനിന്നു. ഗവർണർമാരെ കേന്ദ്രത്തിന്റെ പാവകളാക്കി മാററി.

കേന്ദ്രത്തിലുള്ള ഈ അധികാരകേന്ദ്രീകരണം സംസ്ഥാനങ്ങളുടെ സാമ്പത്തിക നിലയെ തകർക്കുന്നു. അങ്ങനെ കുത്തകകൾ കൊഴുക്കുന്നു. കമ്പോളങ്ങൾ അവർ കൈയടക്കുന്നു. കേരളത്തിന്റെ വികസന പ്രക്രിയയിൽ കേന്ദ്രത്തിന്റെ നിക്ഷേപ നയങ്ങൾ വൈയവസായിക പുരോഗതിയെ പ്രതികൂലമായി ബാധിച്ചിട്ടുണ്ട്. കേന്ദ്രത്തിന്റെ കർഷക ദ്രോഹ നടപടികൾ കാർഷിക മേഖലയെ തകർത്തുകൊണ്ടിരിക്കുന്നു. കേന്ദ്രസംസ്ഥാന ബന്ധങ്ങളുടെ സമൂലമായ അഴിച്ചുപണി സംസ്ഥാനങ്ങളുടെ പുരോഗതിക്കു് അനിവാര്യമാണ്.

ചിത്രകലയിലെ 'കോബ്രാമൂവ്മെൻറി'ന്റെ സ്ഥാപകൻ എന്ന നിലയിൽ വിശ്വവിഖ്യാതനായ കോൺസ്റ്റാൻറ് എന്ന തൂലികാനാമത്തിൽ അറിയപ്പെടുന്ന കോൺസ്റ്റൻറയിൻ ന്യൂവെൻഹ്യൂസിന്റെ പുത്രിയാണ് ഓൾഗാ ന്യൂവൻഹ്യൂസ്. കേരളത്തിൽ ശിശുക്കളെക്കൊണ്ടു നടത്തുന്ന പണികളെക്കുറിച്ചു പഠിക്കുവാൻ ഇവർ മുമ്പൊരിക്കൽ കേരളം സന്ദർശിച്ചിട്ടുണ്ട്. തന്റെ ജീവിതസഖാവിനെ നമ്മുടെ നാട്ടിൽനിന്നും തിരഞ്ഞെടുത്ത ഓൾഗ, തൃക്കുന്നപ്പുഴയിലെ തന്റെ പഠനത്തിലൂടെ ഉരുത്തിരിഞ്ഞ നിഗമനങ്ങൾ സെമിനാറിൽ അവതരിപ്പിച്ചു. ദാരിദ്ര്യമാണ് ഇതിന്റെയൊക്കെ അടിസ്ഥാനം. മത്സ്യബന്ധന-കയർ മേഖലകളിലാണെങ്കിൽ സ്ത്രീകളും കുട്ടികളും പുരുഷന്മാരേക്കാൾ കൂടുതൽ സമയം ജോലി ചെയ്യേണ്ടിവരുന്നുണ്ടെങ്കിലും അവർക്കു ലഭിക്കുന്ന കൂലി തുലോം തുച്ഛമാണ്-അവർ ചൂണ്ടിക്കാട്ടി.

സെമിനാറിനെത്തിയ ട്ടൺ ഷാംപേഴ്സ് ഹോളണ്ടിലെ ഒരു ബീഡിതെറുപ്പുകാരന്റെ മകനാണ്. വളരെ ചെറുപ്പത്തിൽത്തന്നെ വൈദിക പഠനത്തിന് സൊസൈററി ഓഫ് ജീസസിൽ ചേർന്നുവെങ്കിലും ട്ടണിനും അദ്ദേഹത്തിന്റെ നാലു കൂട്ടുകാർക്കും അവരുടെ പ്രവർത്തനങ്ങളിൽ സംശയം തോന്നി. തുടർന്നു സഭ പട്ടം നൽകിയില്ല. (അവരിലൊരാൾ ഇന്നു് ഡച്ചുകമ്യൂണിസ്റ്റുപാർട്ടി സെൻട്രൽ ക്കമ്മിററി മെമ്പറാണ്.) അങ്ങനെ പുരോഹിതനാവാനിറങ്ങിത്തിരിച്ച് സാമൂഹ്യ പ്രവർത്തകനായിത്തീർന്ന ആളാണ് ട്ടൺ

ട്ടൺ കയർവ്യവസായത്തെക്കുറിച്ചു: കാർഷികമേഖല കഴിഞ്ഞാൽ കൂടുതൽ തൊഴിൽസാദ്ധ്യത കയർ വ്യവസായ രംഗത്താണ്. ഈ രംഗത്തെ തൊഴിലാളികളെ അസംഘടിതരാക്കുന്നതിനു് അവിടത്തെ കുത്തകവ്യവസായികൾക്ക് ഒട്ടൊക്കെ കഴിഞ്ഞിട്ടുണ്ട്. ഇങ്ങനെ അവർ തൊഴിലാളികളുടെ അവകാശങ്ങൾ നിഷേധിക്കുന്നു. ഈ രംഗത്തെ ശോചനീയാവസ്ഥയ്ക്കു് ഒരു പരിഹാരമേയുള്ളൂ, കയർ കയററുമതിയുടെ ദേശസാല്ക്കരണം.



ലൂസ്ഷെങ്ക് സെമിനാറിൽ സംസാരിക്കുന്നു

ഒരു ഹസ്തരേഖാ ശാസ്ത്രജ്ഞന്റെ പുത്രനായി ജനിച്ച പീററർ വാൻഡെർവെർഫ് ആന്ത്രോപ്പോളജിയിൽ ഗവേഷണം നടത്തിക്കൊണ്ടിരിക്കുകയാണ്. പൊന്തൻപുഴ വനങ്ങളിൽ നിന്നും കുടിയിറക്കപ്പെട്ട് നിരാലംബരായിത്തീർന്ന കർഷകരുടെ കരളലിയിക്കുന്ന ജീവിതാനുഭവങ്ങൾ നേരിട്ടു കണ്ടറിയാൻ, അവിടത്തെ ഹരിജൻ കോളനികളിൽ അവരോടൊപ്പം കഴിച്ചുകൂട്ടിയിട്ടുള്ള പീററർ കാർഷികമേഖലയെക്കുറിച്ച് ഇങ്ങനെ പറഞ്ഞു:

വൈയവസായികമേഖലയെ താലോലിക്കുന്ന സർക്കാർ നയം തിരുത്തിക്കുറിക്കണം. കാർഷികരംഗത്തിനു കൂടുതൽ ഊന്നൽ നൽകണം. രാഷ്ട്രീയപ്രസ്ഥാനങ്ങളുടെ സംഘടിതപ്രവർത്തനം, ഭൂപരിഷ്കരണംപോലെയുള്ള പുരോഗമന നടപടികൾ ഇവ കേരളത്തിലെ ദുർബ്ബല വിഭാഗങ്ങളുടെ രാഷ്ട്രീയബോധത്തെ ഒട്ടൊക്കെ ഉദ്ദീപിപ്പിച്ചിട്ടുണ്ട്. എങ്കിലും കാർഷികമേഖലയുടെ അസംഘടിത സ്വഭാവം, രൂക്ഷമായിക്കൊണ്ടിരിക്കുന്ന തൊഴിലില്ലായ്മ, തൊഴിൽരംഗത്തെ കിടമത്സരം, തൊഴിൽനിയമങ്ങളുടെ അപര്യാപ്തത ഇവ തൊഴിലാളികളുടെ സംഘടിത മുന്നേററത്തെ ചെറുക്കുന്നു.



പീററർ വാൻഡെർ വെർഫ്, ഡോ: ബ്രൂഡൻബർഗ്ഗ്, ഡോ: മാത്യു കുര്യൻ, അച്യുതമേനോൻ—സെമിനാറിൽ

**യാത്രാവിവരണം**

ഒന്നു്

# റോമൻ ഹോളിഡേ

**രവീന്ദ്രൻ**

**റോ**മിലെ റെയിൽവേ ടെർമിനസ്സിൽ വച്ചു് എന്റെ തവിട്ടുനിറമുള്ള തൊലിയെ സംബന്ധിച്ച സ്വാവബോധത്തിനു നേരെ ഗർഭിണിയായ ഒരു ഇററാലിയൻ സ്ത്രീ കൈനീട്ടി. ചുരുങ്ങിയ ചെലവിൽ താമസിക്കുവാൻ ഒരു 'പെൻഷ്യോൺ' കണ്ടെത്തണമെന്ന ഉദ്ദേശ്യത്തോടെ ടൂറിസ്റ്റ് ഇൻഫർമേഷൻ കൗണ്ടറിനു മുന്നിലെ ആൾക്കൂട്ടത്തിൽ നിന്നു് പരിഭ്രമിക്കുകയായിരുന്നു ഞാൻ. പിച്ചതെണ്ടുന്ന ഒരു യൂറോപ്യൻ സ്ത്രീ. എനിക്കവളോടു് വലിയ കൃതജ്ഞത തോന്നി. ഭിക്ഷാംദേഹിയെക്കാൾ ഭിക്ഷദായകൻ സംതൃപ്തി നേടുന്ന ഒരു അപൂർവ്വ സന്ദർഭം.

യാചകവൃത്തി പരസ്പരാവലംബത്തെക്കുറിച്ചുള്ള അടിസ്ഥാനപരമായ മനുഷ്യവികാരങ്ങളെയാണു് ഉപജീവിക്കുന്നതു്. മാനുഷിക നന്മകളിലുള്ള മഹത്തായ ഒരു ശുഭവിശ്വാസം. ഊഴവും കാത്തു് കൗണ്ടറിനു മുന്നിൽ നിൽക്കുമ്പോൾ ഞാൻ ഈ യാചനയെ തത്വവൽക്കരിക്കാൻ ശ്രമിച്ചു. എന്റെ ഇന്ത്യൻ ദാരിദ്ര്യത്തിനു നേരെ നിർവ്വിചാരമായി നീട്ടിയ ആ കൈകൾ എനിക്കു് പ്രശംസയുടെ ഒരു ഉള്ളംകൈയായി അനുഭവപ്പെട്ടു എന്നതാകാം യാഥാർത്ഥ്യം.

'ദേർ ആർ മെനി ഇൻ ഇററലി, യു ഡോൺട് ഹാവ് ടു ഒബ്ളൈജ് ദം'— സിഗി ഓർമ്മപ്പെടുത്തി.

'ഇററ് പ്ലാറേറഡ് മീ', ഞാൻ അവനോടു പറഞ്ഞു 'ഏൻറ് മെയ്ക് മീ ഫീൽ എററ് ഹോം.' എന്റെ ബാലിശവും കുടിലവുമായ സന്തുഷ്ടിയെക്കുറിച്ചു് അവനെങ്ങനെ അറിയാൻ.

ഇററലിയിലേക്കു പുറപ്പെടും മുൻപു് കുറച്ചുകാലം ഞാൻ സ്വിററ്സർലാൻഡിലായിരുന്നു. അവിടെ ജീവിതം ആശ്രയങ്ങളുപേക്ഷിച്ചു് അതിവേഗം ഒരു വൈയക്തികകാര്യ (Individual concern)മായി സങ്കോചിച്ചുകൊണ്ടിരിക്കയാണു്. യാചകനെപ്പോലുള്ള നിരാലംബതകൾ ആ സമൂഹം ഏതാണ്ടു് അശ്ലീലമായാണു് കാണുന്നതു്. ഇററലി പല കാര്യങ്ങളിലും ഒരു ''തേഡ് വേൾഡ്'' കൺട്രിയെപ്പോലെ വഷളാണെന്നു് അവർ പറയാറുണ്ടു്. ഇപ്പോൾ യൂറോപ്പിലെ ഒരു തരം പുത്തൻ അരിസ്റ്റോക്രസിയായ സ്വിസ് ജനതയ്ക്കു് ഇററലി പറയനാണു്. സ്വിററ്സർലാൻഡിലെ നീചജോലികൾ ചെയ്യാൻ ചെല്ലുന്നവരിൽ ഒരു നല്ല ശതമാനം ഇററലിക്കാരാണുതാനും. തേഡ് വേൾഡ് സ്വഭാവം സ്വിസ് അതിർത്തിവിട്ടു് ഇററലിയിൽ പ്രവേശിക്കുന്നതോടെ ബോദ്ധ്യമാകും. ഞങ്ങൾ എത്തിയ ദിവസം ഇററലിയിൽ രാജ്യവ്യാപകമായ ഒരു റെയിൽവേ പണിമുടക്കു് നടക്കുകയായിരുന്നു. പല വണ്ടികളും ഓടുന്നില്ല. ഓടുന്ന വണ്ടികളിൽ ഇന്ത്യൻ റെയിൽ വണ്ടികളിലെന്നപോലെ ഉഷ്ണവും തിരക്കും. മിലാനിലെ റെയിൽവേസ്റ്റേഷനിൽ ഞങ്ങൾ കാത്തിരുന്ന ട്രെയിൻ നാലു്മണിക്കൂർ വൈകിയാണെത്തിയതു്. ക്ഷമനശിക്കുമ്പോഴെല്ലാം സിഗി ഇററാലിയൻ ജീവിതത്തിന്റെ അച്ചടക്കമില്ലായ്മയെക്കുറിച്ചു് പറഞ്ഞുകൊണ്ടിരുന്നു. സ്വിററ്സർലാൻഡിലെ കല്പിച്ചുണ്ടാക്കിയ പ്രകൃതിയുടേയും ഉയർന്ന കാലനിഷ്ഠയും പണിമുടക്കുപോലും അനുവദിക്കാത്ത പൗരധർമ്മബോധമുള്ള അച്ചടക്കത്തിന്റേയും ഇടക്കാലാനുഭവത്തിനു പിന്നീടു് ഇററലിയിലെ പ്രകൃതിയുടെ വന്യതയും പുരുഷാരത്തിന്റെ നിർബാധമായ ഉദാസീനതയും ഒരു ഊഷ്മളസ്മൃതി പോലെ എനിക്കു് ഹൃദ്യമായിത്തോന്നി. മുസ്സോളിനിയാണു് ആദ്യമായി ഇററാലിയൻ റെയിൽവേകളിൽ വണ്ടിസമയത്തി:ന്നാടിച്ചതു് എന്നു ഞാനോർത്തു. മുസ്സോളിനിയുടെ അഭാവത്തിൽ ട്രെയിനുകൾ തെല്ലു വൈകിയാലെന്തു്?

പ്യാസ റിപ്പബ്ലിക്ക്





കൊളോസിയായിലേക്കുള്ള വഴി

ടെർമിനസ്സിൽ നിന്നു് അകലെയല്ലാതെ പ്യാസാ റിപ്പബ്ലിക്കിനു പിന്നിലെ ഉൾവഴികളിലൊന്നിൽ ഒരു പെൻഷ്യോണിൽ ഞങ്ങൾ മുറിയെടുത്തു. വാടക പ്രാതലുൾപ്പെടെ ഒരു ദിവസം മുപ്പതിനായിരം ലിറ, ഏതാണ്ടു് 230 ഇന്ത്യൻരൂപ. പഴയ മട്ടിലൊരു ഉൾ അങ്കണവും അതിനു മദ്ധ്യത്തിലൊരു മാർബിൾ കന്യാശില്പവും, മററുമുള്ള നൂററാണ്ടുകൾ ചെന്ന ഒരു കൂററൻ കെട്ടിടമായിരുന്നു പെൻഷ്യോൺ. നവോത്ഥാനത്തിന്റെ കാലങ്ങളിലെ ഏതോ പ്രഭുഗൃഹം. പല വലിപ്പങ്ങളിൽ കുറേ നീഗ്രോകൾ തങ്ങളുടെ അങ്കിവസ്ത്രങ്ങളിൽ അവിടെ ഇടനാഴികകളിൽ നിശ്ശബ്ദരായി ചുററി നടന്നിരുന്നു. ഒട്ടധികം നീഗ്രോകൾ പെൻഷ്യോണിൽ താമസമുണ്ടെന്നു തോന്നും. വൈകുന്നേരം അവരെ സന്ദർശിക്കാൻ വിചിത്രമായ കേശാലങ്കാരങ്ങളുമായി ഭാരിച്ച ശരീരങ്ങളുള്ള നീഗ്രോ പെൺകുട്ടികൾ വന്നുകൊണ്ടിരുന്നു. ഈ ആഫ്രിക്കൻ അയൽ പക്കം എനിക്കു് ഒരുതരം മാനസികസംരക്ഷണം നൽകി. റെയിൽവേസ്റ്റേഷനിൽ യൂറോപ്യൻ ഭിക്ഷാടക, പ്യാസാ റിപ്പബ്ലിക്കിലെ ജിപ്സികൾ, പെൻഷ്യോണിലെ നീഗ്രോകൾ—ഇററലി ഇതേ തോതിൽ തുടരുകയാണെങ്കിൽ എനിക്കതു പഥ്യമാകും.

റോം എല്ലാ അർത്ഥത്തിലും ഒരു മ്യൂസിയം നഗരമാണ്. അതിന്റെ കഴിഞ്ഞ കാലങ്ങളുടെ വാസ്തുശില്പഗാംഭീര്യം സമകാലീനമായ എല്ലാററിനേയും അപചയപ്പെടുത്തിക്കൊണ്ടു് നഗരത്തിന്റെ ആകാശത്തിൽ ഇരുണ്ടും അസ്പൃശ്യമായും ഉയർന്നു നിൽക്കുന്നു. അമാനുഷിക സ്വപ്നങ്ങളുണ്ടായിരുന്ന ശില്പികൾ വിഭാവനം ചെയ്ത അനേകം പ്യാസകളും പ്രാർത്ഥനാലയങ്ങളും കൊട്ടാരങ്ങളും. റോം അതിന്റെ എല്ലാവഴികളിലൂടെയും സ്വർണ്ണത്തേയും അടിമകളേയുമെന്നപോലെ സ്രഷ്ടൃന്മുഖമായ മഹാമനസ്സുകളേയും കാലത്തിന്റേയും അവസ്ഥയുടേയും ഒരു വിസ്മയ മുഹൂർത്തത്തിലേക്കാവാഹിച്ചു. ചരിത്രത്തിന്റെ അപൂർവ്വമായ ഒരന്തഃക്ഷോഭം ബഹിർഗമിച്ചതു് ഈ നഗരത്തിലാണെന്നു തീർച്ച.

പ്യാസാ റിപ്പബ്ലിക്കിനെ അർദ്ധവൃത്താകൃതിയിൽ വലയം ചെയ്യുന്ന വൻ സൗധത്തിന്റെ കമാന വഴികൾ വിട്ടു് ട്യൂബ് റെയിൽ വഴി ഞങ്ങൾ നഗരത്തിന്റെ മറെറാരു ഭാഗത്തേക്കു തിരിച്ചു. മ്യൂണിച്ച് ഫിലിം സ്ക്കൂളിൽ സിഗിയുടെ സഹവിദ്യാർത്ഥിനിയായിരുന്ന ഒരു സിൻസിയയെ കണ്ടെത്തുകയായിരുന്നു ഉദ്ദേശ്യം. റോമക്കാർക്കു് കാറുകളോടുള്ള അമിതഭ്രമം തെരുവുകളിൽ പ്രകടമാണു്. നടവഴികളിലേക്കു തള്ളി പാർക്കുചെയ്ത വാഹനങ്ങളുടെ നോക്കെത്താത്ത നിരകൾ ദീർഘവും വിശാലവുമായ വീഥികളുടെ പെരുമ നശിപ്പിക്കുന്നു. ഒരു പകലവസാനത്തിൽ ഈ വണ്ടികളൊന്നിച്ചു് വഴികളിലിറങ്ങുന്നതിനെക്കുറിച്ചു് ഊഹിക്കുക പോലും വയ്യ. അവ തീർച്ചയായും റോമിന്റെ നഗരദൃശ്യങ്ങൾ അപഹരിക്കുന്നുണ്ടു്.

ടൈബറിന്റെ കരയിൽ ഒരു എഡിററിങ് റൂമിൽ ഞങ്ങൾ സിൻസിയയെ കണ്ടെത്തി. കുറിയ ശരീരമുള്ള പ്രസന്നമുഖിയായ ഒരു യുവതി. മൂവിയോളയിൽ ഒരു ഇററാലിയൻ പതിവു സിനിമയുടെ മെലോഡ്രാമ. സിൻസിയ ഇററാലിയൻ സിനിമാ വ്യവസായത്തിലെ തിരക്കുള്ള ഒരു എഡിററാണു്. തന്റെ വെളുത്ത ഫ്രോക്കും ചടുലമായ സംസാരവും അശ്രദ്ധമായ പൊട്ടിച്ചിരികളുമായി സൗണ്ട്ട്രാക്കിൽ സ്വരഭംഗം വന്നുകൊണ്ടിരിക്കുന്ന സംഗീതത്തിനും ചുററുമുള്ള പുരുഷന്മാർക്കും ഇടയിൽ അവൾ അതീവ സഹജമെന്നു തോന്നിക്കുന്ന ഒരു സ്ത്രൈണാധിപത്യം സ്ഥാപിക്കുന്നുണ്ടു്. ജോലി നിറുത്തി സിൻസിയ ഞങ്ങൾക്കൊപ്പം പുറത്തിറങ്ങി. ചില ഇററാലിയൻ താരങ്ങളേയും റോമിലെ സിനിമാ പാർട്ടികളേയും കുറിച്ചു സാസാരിച്ചുകൊണ്ടു് ഒരു റസ്റ്റോറൻറിനു പുറത്തു് വഴിവക്കിലിരുന്നു് ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചു.

സിൻസിയയെ താൽക്കാലികമായി പിരിഞ്ഞു് ടൈബർ കടന്നു് ഞങ്ങൾ പ്യാസാ വെനീഷ്യയിലേക്കു് പുറപ്പെട്ടു. റോം യൂറോപ്പിലെ ഒരു പ്രധാന ഷോപ്പിങ് കേന്ദ്രമാണു്. രാവിലെ മുഴുവൻ കാഴ്ചകൾ കണ്ടു് നഗരത്തിലലഞ്ഞ സഞ്ചാരികൾ സംഘം പിരിഞ്ഞു് തെരുവുകളിൽ ഷോപ്പിങ്ങിനു് ഇറങ്ങിയിരിക്കുന്നു. അമേരിക്കയിൽനിന്നും ജപ്പാനിൽനിന്നും എത്തിയവരാണു് ടൂറിസ്ററുകളിൽ ഭൂരിഭാഗവും. തിരക്കുള്ള വീഥികളും കുംഭഗോപുരങ്ങളുടേയും ശിലാസ്തൂപങ്ങളുടേയും ദൂരദൃശ്യങ്ങളും ഞങ്ങളുടെ ദിഗ്ബോധത്തെ പരാജയപ്പെടുത്തിക്കൊണ്ടിരുന്നു. മുൻ നിശ്ചിതമായ ഒരു ലക്ഷ്യം ഏതാണ്ടു് ദുസ്സാദ്ധ്യമാണു്. എല്ലാ നാൽക്കവലകളിലും നാലു ദിക്കുകളും മോഹിപ്പിക്കുന്നു. വഴിവക്കിൽത്തന്നെ തെരുവിന്റെ ആരവത്തിനിടയ്ക്കു് പലപ്പോഴും പഴയ പ്രഭുഗൃഹങ്ങളുടെ പ്രവേശനദ്വാരങ്ങളുടെ പരമമായ നിശ്ശബ്ദതയും ആന്തരിക ഗഹനതയും പിടിച്ചുനിറുത്തും. കൂററൻ ഇരുമ്പു ഗെയിററിന്റെ ക്ലാസ്സിക്കൽ ചമയങ്ങൾ; അങ്കണത്തിന്റെ കമാനഗഹ്വരം സംരക്ഷിക്കുന്ന വിശേഷസ്വകാര്യത്തിലേക്കു് തൂങ്ങിനില്ക്കുന്ന അലംകൃതദീപനാളികകൾ. പാർശ്വഭിത്തിയുടെ അവതലത്തിൽ ഒരു വെണ്ണക്കൽ നായകൻ.

പ്യാസാ വെനീഷ്യയിലെത്തും മുൻപു്

ഞങ്ങൾ പ്യാസാ പീപ്പിറം, പ്യാസാ സ്പാനിയാ തുടങ്ങിയ വീഥി സംഗമങ്ങളിൽചുററി. പത്തൊമ്പതാംശതകത്തിന്റെ ആദ്യത്തിൽ വാലാഡീർ പണിത പീപ്പിറംസ് പ്യാസ നഗരത്തിലെ വിശാലമായ കവലകളിലൊന്നാണ്.

വളരെ പ്രാചീനമെന്നു കരുതപ്പെടുന്ന ഫ്ളാമീനിയസ് ശിലാസ്തൂപം ഇവിടെയാണ് സ്ഥാപിച്ചിരിക്കുന്നത്. പീപ്പിറംസ് പ്യാസയ്ക്കു ചുററും നഗരം വളരെ സജീവമായിക്കണ്ടു. ബെർണിനിയുടെ ബാർകാച്യാ ജലധാരാശില്പമുള്ളപ്യാസാ സ്പാനിയ പാപ്പൽ വാഴ്ചയുടെ കാലത്ത് റോമൻ ജീവിതത്തിന്റെ പ്രമുഖ സിരാകേന്ദ്രങ്ങളിലൊന്നായിരുന്നു. പതിനെട്ടാം നൂററാണ്ടിലെ ഒരുക്കൂട്ടം കൊട്ടാരങ്ങൾക്ക മദ്ധ്യത്തിലാണ് ഈ കവല. അടുത്തുതന്നെ ട്രിനിററാ മോൺടി എന്ന പള്ളിയും അതിനു മുന്നിലെ വിശാലവും എണ്ണമററതുമായ വെണ്ണക്കൽ പടവുകളുമുണ്ട്. റോമിലെ പകൽച്ചൂടിൽ അലഞ്ഞെത്തുന്ന സഞ്ചാരികൾക്ക് താല്ക്കാലിക വിശ്രമസങ്കേതമാണ് ഈ പടവുകൾ. ഇരുവശങ്ങളിൽനിന്നും ജലധാരകൾ വീശുന്ന കുളിർമ്മ. ഏതാനും ചെടികളുടേയും പൂക്കളുടേയും സാമീപ്യം. പടവുകളിൽ ത്തന്നെ ചില 'കിയോസ്കുകൾ' മിനറൽ ജലവും കൊക്കോകോളയും പഴങ്ങളും വില്ക്കുന്നു.

അഞ്ചു പ്രധാന വീഥികളിലൂടെ നഗരം പ്യാസാവെനീഷ്യയിൽ സമ്മേളിക്കുന്നു. അഭിമുഖമായി നിൽക്കുന്ന രണ്ടു വലിയ കൊട്ടാരങ്ങൾ. ഒന്ന് നവോത്ഥാനകാലത്തുപണിത ഗംഭീരമായ വെനീഷ്യൻ കൊട്ടാരമാണ്. പതിനാറാം ശതകത്തിന്റെ അന്ത്യംവരെ പ്രതാപശാലികളായ മാർപ്പാപ്പമാർ വസിച്ചിരുന്ന ഈ കൊട്ടാരം ഇപ്പോൾ ഒരു മ്യൂസിയമാണ്. പഴയ കൊട്ടാരങ്ങളും അവയ്ക്കിടയിൽ വലിയ വാഹനപ്രവാഹമുള്ള വീഥീസംഗമവുമല്ല പ്യാസാവെനീഷ്യയെ റോമിലെ ഒരു പ്രധാന ദൃശ്യവിസ്മയമാക്കുന്നത്; വിറേറാറിയോ ഇമ്മാനുവൽ രണ്ടാമന്റെ സ്മാരക സൌധമാണ്. വിറേറാറിയാനോയുടെ തിളങ്ങുന്ന ധവള ശിലാപിണ്ഡം റോമിലെ മറെറല്ലാ സ്മാരകശില്പങ്ങളുടേയും ഇരുണ്ട ഗാംഭീര്യത്തെ കർക്കശമായി ഖണ്ഡിക്കുന്നു. ഇരുപത്താറുവർഷത്തെ ദീർഘിച്ച അദ്ധ്വാനത്തിനുശേഷം 1911-ൽ പൂർത്തിയായ ഈ സ്മാരക ഗൃഹം സാകോണി എന്ന ശിൽപിയുടെ രചനയാണ്. ഇററലിയുടെ ദേശീയേകീകരണത്തിന്റെ വിജയസ്മരണയ്ക്കു് അന്നത്തെ ഭരണാധികാരികൾ ഇതു സമ്മാനിച്ചു. റോമിലെ മററനേകം ചരിത്ര സൌധങ്ങളെ ചൂഴുന്ന അസ്പൃശ്യമായ ഗാംഭീര്യം വിറേറാറിയാനോയുടെ സന്നിധിയിൽ അനുഭവപ്പെടുന്നില്ല. വെണ്ണക്കല്ലിൽ ഈ നിയോക്ളാസിക് രചന തെല്ലുപ്രകടമായ വിധം ഭാവാത്മകമാണ്. അതിന്റെ നിറം നിസ്സങ്കോചവും രൂപവിധാനം താരതമ്യേനതരളവുമായിത്തോന്നും. അർദ്ധവൃത്താകൃതിയിൽ അനേകം തൂണുകൾ താങ്ങുന്ന ഒരു മുഖമണ്ഡപം; പ്യാസായിൽ നിന്ന് മുഖമണ്ഡപത്തിലേക്കെത്തുന്ന വെണ്ണക്കൽ പടവുകളുടെ പല ആരോഹണങ്ങൾ, പടവുകൾക്ക മദ്ധ്യത്തിൽ റോമിന്റെ ഒരു വിലയ പ്രതിമ, അതിനു ചുവടെ ഒന്നാംതരം റിലീഫുകളോടുകൂടിയ അജ്ഞാത യോദ്ധാക്കളുടെ ശവക്കല്ലറ. അവയ്ക്കു മുകളിൽ എഴുന്നുനിൽക്കുന്ന അശ്വാരൂഢനായ വിറേറാറിയോ ഇമ്മാനുവൽ രണ്ടാമന്റെ ലോഹരൂപം—വിറേറാറിയാനോയുടെ ബാഹ്യരൂപം ഇതാണ്. അകത്ത്, ഏകീകരണകാലത്തെ സംബന്ധിച്ച ഒരു ആർകീവ് മ്യൂസിയമാണ്.

പ്യാസാ വെനീഷ്യയിൽ നിന്ന് ഞങ്ങൾ റോമൻ ഫോറത്തിന്റെ ഭാഗത്തേക്ക നടന്നു. വൈകുന്നേരത്തിന്റെ തിരക്ക് വർദ്ധിച്ചുകൊണ്ടിരുന്നു. ഇററാലിയൻ ഗവണ്മെൻറിന്റെ കേന്ദ്രഭവനങ്ങൾ ആ ഭാഗങ്ങളിലെങ്ങോ ആണ്. സംഘമായി നീങ്ങിക്കൊണ്ടിരുന്ന ഒരുകൂട്ടം അമേരിക്കൻ സഞ്ചാരികൾ മുന്നിൽ നടപ്പുണ്ട്. അവരിൽ പലരും പരിക്ഷീണരാണെന്നു തോന്നും. ഒന്നുരണ്ടു കുതിരവണ്ടികളിൽ ചില കുടുംബങ്ങൾ കടന്നുപോയി. പുരാതന റോമിന്റെ ജീർണ്ണശിഷ്ടങ്ങൾ ഇരുവശങ്ങളിലും ഞങ്ങൾക്കൊപ്പമുണ്ടായിരുന്നു. പ്യാസാ റിസർജിമെൻേറായിലെ ഉയർന്ന കെട്ടിടങ്ങൾ വിറേറാറിയാനോയുടെ ശിഖരങ്ങളെ പിറകിൽ മറയ്ക്കുന്നു. ഞങ്ങൾക്ക പിന്നിൽ വന്നുനിന്ന രണ്ടു ടൂറിസ്റ്റ് ബസ്സുകളിൽ നിന്ന് യാത്രക്കാരിറങ്ങി റിസർജിമെൻേറാ കവലയിൽ നിറയെ ചിതറി. കൊട്ടാരങ്ങളുടെ പശ്ചാത്തലത്തോടെ അന്യോന്യം ഫോട്ടോകളെടുക്കാനാണ് അവരീ ദൂരമത്രയും താണ്ടിയെത്തിയതെന്നു തോന്നും.

ബി. സി. അഞ്ചാം ശതകം മുതൽ റോമൻ സാമ്രാജ്യത്തിന്റെ പതനംവരെയുള്ള കാലങ്ങളിൽ പണിത വിജയസ്തംഭങ്ങളുടേയും ആരാധനാലയങ്ങളുടേയും കൊട്ടാരങ്ങളുടേയും പുരാശിഷ്ടമാണ് റോമൻ ഫോറം. ജൂലിയസ് സീസർ അവിടെ അനേകം സ്മാരകങ്ങൾ പണിതിരുന്നു. പുരാതന റോമൻ ജീവിതത്തിന്റെ ഈ രാജകീയ സ്ഥാനം അഗസ്ററസ് സീസറുടെ കാലത്ത് വലിയ ഉൽക്കർഷം പ്രാപിച്ചു. സെനററും ട്രിബ്യൂണലുകളും സമ്മേളിച്ചിരുന്നത് ഇവിടെയാണ്. നീറോ തന്റെ സ്വർണ്ണഗൃഹം പണിതതും ഇവിടെത്തന്നെ. നഗരത്തിന്റെ ഐതിഹാസികമായ സ്ഥാപനത്തിന് തൊട്ടുള്ള കാലങ്ങളിൽ അധികാരം വാണ പുരാതനരും പലപ്പോഴും സങ്കല്പകഥാപാത്രങ്ങളുമായ രാജാക്കന്മാർ പണിതവയെന്ന് വിശ്വസിക്കപ്പെടുന്ന 'പാഗൻ' ദേവാലയങ്ങളുടേ അവശിഷ്ടങ്ങളിപ്പോഴും കാണാം. ക്രിസ്തുവിനും അഞ്ചു നൂററാണ്ടു മുൻപ് നിർമ്മിക്കപ്പെട്ട 'സാറേറൺ' ദേവാലയത്തിന്റെ ശേഷിച്ച 'കൊറീന്തിയൻ' സ്തൂപങ്ങളും ക്രിസ്തുവിനു മുൻപ് അറുനൂറു വർഷങ്ങൾ പഴക്കമുള്ള സെപ്ററീമിയസ് സെവറസിന്റെ ഹൃദ്യമായ വിജയകമാനവും മതിയാവും പൗരാണിക റോമിന്റെ വിസ്മയാവഹമായ ശില്പവൈദഗ്ദ്ധ്യം ബോധ്യപ്പെടുത്തുവാൻ. ഒരു 'വെസ്ററാൽ വെർജിൻ' ദേവാലയത്തിന്റെ അവശിഷ്ടങ്ങളും അംഗഭംഗംവന്ന ചില വെസ്ററാൽ വെർജിൻ പ്രതിമകളും റോമൻ ഫോറത്തിന്റെ ശൈഥില്യങ്ങൾക്കിടയിൽക്കാണാം. അഗ്നിയുടെ കാവൽക്കാരായിരുന്ന ഈ പവിത്ര കന്യകകളെ ആരാധിക്കുന്ന സമ്പ്രദായം വളരെ പ്രാചീനമാണ്. റോമിന്റെ ഉല്പത്തികഥയെക്കുറിച്ചുള്ള മിത്തിലെ റോമുലസ്, റോമസ് എന്ന സഹോദരന്മാർ അത്തരം ഒരു കന്യകയുടെ ഗൂഢഗർഭത്തിലാണ് ജനിച്ചതു്. കാലത്തിന്റെ ആഘാതം അതിജീവിച്ചു കാണുന്ന ഒരു കന്യാപ്രതിമ വളരെ സംസ്കൃതമായ ശില്പരചനാ വൈഭവം പ്രകടിപ്പിക്കുന്നുണ്ടു്. ഗ്രീക്ക മിത്തുകളുടേയും യക്ഷിക്കഥകളുടേയും ഇടയ്ക്കു് മനുഷ്യ പ്രതാപത്തേയും ഐശ്വര്യത്തേയും സംബന്ധിച്ച റോമൻ കഥകൾ തെല്ലും അതിശയോക്തിയല്ലെന്ന് സാക്ഷ്യപ്പെടുത്തുന്ന ഈ ശിലാഖണ്ഡങ്ങൾക്കിടയിൽ നടക്കുമ്പോൾ എന്തുകൊണ്ടോ മനസ്സ് സാവധാനം അസ്വസ്ഥമാവുന്നു. ഏതോ തരത്തിൽ സംഭവിക്കുന്ന ഒരു ആത്മനാശത്തിന്റെ പീഡനം. ഈ ചരിത്രാവശിഷ്ടങ്ങൾ ലളിതവും യുക്തിപൂർവ്വകവുമായ പ്രതികരണങ്ങൾ ഉത്തേജിപ്പിക്കുന്നില്ല. അവ ഇന്ദ്രിയധ്വംസനം ചെയ്തു് ബോധത്തെ തളർത്തുന്നു.

പുരാതന കാലം മുതൽ ഈ മഹാനഗരത്തിന്റെ മാറിൽ ഉയർന്നുകൊണ്ടിരുന്ന സൗധങ്ങൾ കണ്ടുകൊണ്ട് നടക്കുമ്പോൾ, പ്യാസാ റജിമെൻറയും റോമൻ ഫോറവും കടന്ന് തെല്ലു ദൂരെ കൊളോസിയാവരെ ചെല്ലാനാവാതെ ക്ഷീണിച്ച് ഞങ്ങൾ വഴിവക്കിൽ ഒരു മരത്തണലിലിരുന്നു. ഈ കെട്ടിടങ്ങൾ വിഭാവനം ചെയ്ത റോമക്കാർ അവർ ആരെന്നാണു കരുതിയതു്? മനുഷ്യരാവാൻ അവർ സന്നദ്ധരായിരുന്നില്ലെന്നു തീർച്ച. ഞങ്ങൾ ഇരുന്നതിനു ചുററും വേറേയും തണൽ മരങ്ങളുണ്ടു്. അവിടെ നിശ്ശബ്ദരായി വിശ്രമിക്കുന്ന വേറെ സഞ്ചാരികളും. അവർ ഒരു ധ്യാനചേഷ്ടയിലെന്നോണം ചെറിയ ടിന്നുകളുയർത്തി കൊക്കോകോള കുടിക്കുകയും അത്രയും നഷ്ടമനസ്കരായി കാലി ടിന്നുകൾ ചുററും എറിയുകയും ചെയ്യുന്നു. ഒഴിഞ്ഞ ടിന്നുകളും ചോക്കലേററ് കടലാസുകളും പഴത്തൊലികളും പാർക്കിലെ വൃത്തിയാക്കിനിറുത്തിയ പുൽത്തകിടിൽ ചിതറിക്കിടന്നു. തീർത്തും സമകാലീനമായ ആ ഉച്ഛിഷ്ടവും പാർക്കിന്റെ ശുചിത്വത്തെക്കുറിച്ച് അശ്രദ്ധമായ ആ മാനുഷികതയും എനിക്ക് വലിയ സാന്ത്വനം പോലെ അനുഭവപ്പെട്ടു. ആത്മബോധത്തിനും അഹന്തയ്ക്കും ഇങ്ങനെ ഒരു പരിപാലനം ആവശ്യമായിരുന്നു. ആ മരത്തണലിൽ കിടന്ന് ഒരുമണിക്കൂറിലേറെ നേരം ഞാൻ ഉറങ്ങി. ചില പഴങ്ങളും സാൽവിച്ചുകളുമായി സിഗി വന്നുവിളിച്ചപ്പോഴാണുണർന്നതു്.

(തുടരും)



# സത്യമായും ഞാൻ സാക്ഷിമാത്രമാകുന്നു

## രാവുണ്ണി

ഇന്നലെ രാത്രി എന്റെ അയൽവക്കത്തു് ഒരു മരണം നടന്നു
പതിവുമരണങ്ങളിൽ നിന്നും വ്യത്യസ്തമായി
അതൊരു അപകടമരണമായിരുന്നു
ഒരുപക്ഷേ, കൊലപാതകം തന്നെയായിരുന്നു
കോരിക്കെട്ടിപ്പെയ്യുന്ന മഴത്തുള്ളികൾക്കിടയിലൂടെ
അർദ്ധരാത്രി എന്നെത്തേടി വന്നിരുന്ന കൊടുംനിലവിളി
ഞാനിപ്പോഴും വ്യക്തമായി ഓർമ്മിക്കുന്നു
കുററവാളിയെ കണ്ടെത്താൻ ഇതുവരേയും കഴിഞ്ഞിട്ടില്ല
മരണം അയൽവക്കത്താണെന്നതിനാൽ
സാക്ഷി പറയുകയെങ്കിലും ചെയ്യുകയെന്നതു്
എന്റെ ബാദ്ധ്യതയാകുന്നു
അങ്ങനെ നാടകത്തിൽ എനിക്കും ഒരു പ്രധാനഭാഗം കിട്ടുന്നു
കൊലയാളി ആരും ആവാം
മരിച്ചയാളൊഴികെ ഞാനും നിങ്ങളുമടക്കം ആരുമാവാം
ഇതുവരേയും അയാളെ പിടികിട്ടിയിട്ടില്ല
പ്രശ്നം അവസാനിക്കണമെങ്കിൽ
ആരെങ്കിലും ഇതൊന്നേറെറടുത്തേ പറ്റൂ.
മരണം അയൽവക്കത്താണെന്നതിനാൽ
സാക്ഷി പറയുകയെങ്കിലും ചെയ്യുകയെന്നതു് എന്റെ
ബാദ്ധ്യതയാകുന്നു
കോരിക്കെട്ടിപ്പെയ്യുന്ന മഴത്തുള്ളികൾക്കിടയിലൂടെ
അർദ്ധരാത്രി എന്നെത്തേടി വന്നിരുന്ന കൊടും നിലവിളി
ഞാനിപ്പോഴും വ്യക്തമായി ഓർമ്മിക്കുന്നു
അങ്ങനെ നാടകത്തിൽ എനിക്കും ഒരു പ്രധാനഭാഗം കിട്ടുന്നു
കൊലയാളി ആരും ആവാം
ഇതുവരേയും അയാൾ രംഗത്തുവന്നിട്ടില്ല
ആരെങ്കിലും കുററമേറെറടുക്കുന്നതുവരെ
നമ്മളാരും രക്ഷപ്പെടാൻ പോവുന്നില്ല
ഇതു മരണത്തേക്കാൾ കൊലപാതകംതന്നെയാണ്
മരിച്ചയാളൊഴികെ ഞാനും നിങ്ങളുമടക്കം
ഈ ലോകത്തിലാരും പ്രതിയാവാം
അർദ്ധരാത്രി
ഇരുട്ടുതുളച്ചു വന്നൊരു നിലവിളി
ഞാൻ കേട്ടതുതന്നെയാണ്
കുററാന്വേഷണക്കാർ നമ്മെ വലയം ചെയ്തിരിക്കുന്നു
അവർ ഓരോരുത്തരേയും തുളച്ചു നോക്കുന്നു
നാം തലതാഴ്ത്തിയതുകൊണ്ടു് കാര്യമില്ല; അവർ-
നമ്മളേയും പിടികൂടി ചോദ്യം ചെയ്യും
കുററവാളി ആരുമാവാം എന്ന വസ്തുത
വലിച്ചെടുക്കുന്ന വലപോലെ ചുരുങ്ങിച്ചുരുങ്ങിവരുന്നു
നോക്കൂ, സംഗതി നിസ്സാരമല്ല; ഇതൊരു കൊലപാതകമാണ്
നമ്മളാരെങ്കിലും ഇതൊന്നേറെറടുത്തേ പററൂ
ഇതുവരേയും കൊലയാളി രംഗത്തുവന്ന് കുററമേററു പറഞ്ഞി
കൊല്ലപ്പെട്ടതു് അയൽക്കാരനാണെന്നതിനാൽ [ട്ടില്ല
സംഭവത്തിൽ എനിക്കും ഒരു പ്രധാനപ്പെട്ട ഭാഗമുണ്ടു്
നോക്കൂ, ഞാനോ നിങ്ങളോ ഇതൊന്നേറെറടുത്തേ പററൂ
ഞാൻ വെറും സാക്ഷിമാത്രമാണ്
അർദ്ധരാത്രി വെറുമൊരു നിലവിളി കേട്ടതേയുള്ളൂ
ഇതുവരേയും കൊലയാളി തിരിച്ചറിയപ്പെട്ടിട്ടില്ല
നോക്കൂ, ഞാനോ നിങ്ങളോ ഇതൊന്നേറെറടുത്തേ പററൂ
സത്യമായും എനിക്കൊരു സാക്ഷിയുടെ ഭാഗമേയുള്ളൂ
ദയവായി നിങ്ങളിതൊന്നേറെറടുക്കൂ
രാത്രി രോഗിയായ അനുജനെ ശുശ്രൂഷിച്ചുകൊണ്ടിരിക്കേ
ഞാൻ എന്തോ ഒരു ശബ്ദം കേട്ടതേയുള്ളൂ
ഞാൻ നിഷ്കളങ്കനും നിരപരാധിയും നല്ലവനുമാകുന്നു
നോക്കൂ, നിങ്ങളിതൊന്നേറെറടുത്തേ പററൂ
ചങ്ങാതീ, ദയവായി, ദയവായി നിങ്ങളിതൊന്നേറെറടുക്കൂ
എന്നെ രക്ഷിക്കൂ
ഈശ്വരാ! വല ചുരുങ്ങിച്ചുരുങ്ങിവരുന്നതു്
എന്നിലേക്കുതന്നെയാണല്ലോ.

# കല്പാന്തം

## സന്തോഷ്

ഇരുളട്ടെ, യിരുളട്ടെ-
യിനിയിക്കതിരിന്റെ
ഇരുകൃഷ്ണമണികളും പൊട്ടി,

പടരട്ടെ പടരട്ടെ-
യൊടുവിന്റെ കടിവായി-
ലൊരുയുഗത്തിന്റെ കാകോളം.

വഴിയെത്ര പിരിവായി
മൊഴിയെത്ര പതിരായി
മുരടാണു മുളയിട്ടതെല്ലാം.

നനവാർന്ന കക്ഷത്തി-
ലമരുന്ന വീട്ടാത്ത-
കടമായവിൽപ്പൊതിയൊന്ന്

തിള ചത്ത നെഞ്ചിന്റെ
പുകചാഞ്ഞ മുക്കണ്ണി-
ലടിയുന്ന കരടായി സ്വത്വം.

തളരട്ടെ, തളരട്ടെ
വിരലററ പാദങ്ങൾ
വളവിന്റെ വളയത്തിലൂടെ
ഇനിയില്ല ചാട്ടം;
മുറിച്ചാലുമേല്ക്കാതെ,
പിരിയാത്ത മെതിയടിമാത്രം.

ഒരു വാക്കുമെറിയേണ്ടാ-
രശരീരിയായ്, എന്നു
മൊളിയസ്ത്രമായിരുന്നെല്ലാം.
വരിയൊന്നു മരുളേണ്ട-
വരമായി, പൊള്ളുന്ന
കനലായിരുന്നവയെല്ലാം.

വളരട്ടെ, വളരട്ടെ-
യിടതൂർന്നു ദർഭകൾ
മുനിയുടെ ശാപം കണക്കെ
ചുരമാന്തിയുയരുന്ന-
തിരമാല, വരവായി,
വരവായി കല്പാന്തകാലം.




## നോവൽ ആരംഭിക്കുന്നു

എം. മുകുന്ദൻ

**മാ**മന്നൂർ പട്ടണം പിന്നിട്ടശേഷം കാറ് പ്രധാനനിരത്തുവിട്ട് ചേടിമണ്ണു പാറുന്ന ഒരു കുടുസ്സായ പാതയിലേക്കു തിരിഞ്ഞു. അതോടെ കാറിന്റെ വേഗത കുറഞ്ഞു. ഒരു മൂരിവണ്ടിപോലെ അതു കുലുങ്ങുകയും ഞരങ്ങുകയും ചെയ്തു. കാറിന്റെ പിൻസീററിലിരിക്കുന്ന ലില്ലിയുടെ മുഖം പ്രസന്നമായി.

കയ്ക്കുന്ന കഷായം കുടിക്കുന്ന മുഖഭാവത്തോടെയാണ് അച്ചുതൻനായർ വണ്ടിയോടിക്കുന്നതു്. പുതിയ മാർക്കുഫോറാണ്. രണ്ടായിരം കിലോമീററർ തികച്ചും ഓടിയിട്ടില്ല. മുലകുടിമാറാത്ത കുഞ്ഞിനെ ചൂരലുകൊണ്ടു തല്ലുന്നതുപോലെ തോന്നി അയാൾക്ക്.

മുൻവശത്തെ ഇടതുചക്രം ഒരു കുണ്ടിൽ താണ് വണ്ടിയിൽ ഒരു ഭൂകമ്പമുണ്ടായി. വളവ് തിരിഞ്ഞപ്പോൾ ഒരു വൻകുലുക്കം കൂടി. ഈ തവണ മുൻചക്രങ്ങളിൽ ഒന്ന് പാതയുടെ നടുവിലെ ഒരു കരിങ്കല്ലിൽ തട്ടിയതായിരുന്നു.

"മോള് പറഞ്ഞിട്ടാ ഞാനീവഴി വന്നതു്. നൂറ് കിലോമീററില് പറപ്പിക്കാവുന്ന ഹൈവേയുംവച്ച് ഈ കാട്ടുവഴിലൂടെ."

അച്ചുതൻനായർ വല്ലാതെ വിഷമിച്ചു. ഈ കാട്ടുവഴിയിലൂടെ നൂറു നൂററമ്പതു് നാഴിക ഓടിച്ചാൽ വണ്ടി ബാക്കി കാണുകയില്ല. തിരികെ തലശ്ശേരിയിലെത്തുമ്പോഴേക്ക് പുത്തൻ മാർക്ക് ഫോർ ജഡ്ക്കവണ്ടിയായി മാറിയിട്ടുണ്ടാകും. ബോണററിനു മുമ്പിൽ ഒരു കുതിരയെ കെട്ടിയാൽ മതി.

സി. കെ. യ്ക്ക് കാറെന്നു പറഞ്ഞാൽ വലിയൊരു കാര്യമല്ല. ഉടുക്കുന്ന കസവുമുണ്ട് മാറുന്നതുപോലെയാണ് കാറുകൾ മാററുക. എന്നാലും...അച്ചുതൻനായർക്ക് കാറുകൾ സ്വന്തം മക്കളെപ്പോലെയാണ്. പത്തുമുപ്പതു കൊല്ലമായി സ്റ്റിയറിങ് പിടിക്കുവാൻ തുടങ്ങിയിട്ട്. മാമന്നൂരിനപ്പുറത്തു വച്ച് ഒരു ചെട്ടിച്ചെക്കൻ എറിഞ്ഞ കല്ല് ഡിക്കിയിന്മേൽ കൊണ്ടപ്പോൾ സ്വന്തം നെഞ്ചിൽ കല്ലുവന്നു കൊണ്ടതുപോലെ അയാൾക്കു വേദനിക്കുകയുണ്ടായി. അത്രയും സ്നേഹമാണ് അയാൾക്കു താനോടിക്കുന്ന വണ്ടിയോട്.

ഇപ്പോൾ പൊടിമണ്ണില്ല. കുണ്ടും കുഴിയും മാത്രമേയുള്ളു. നായാട്ടുകാരുടെ ജീപ്പുകളല്ലാതെ മറെറാരു വാഹനവും ഇതിലേ പോകാറില്ല. രണ്ടുമൂന്നു നാഴിക ദൂരം പോയപ്പോഴേക്ക് അച്ചുതൻ നായർക്കു മതിയായി. അയാൾ വണ്ടി നിറുത്താൻ ഭാവിച്ചു.

"മോള് ശാഠ്യംപിടിക്കരുതു്. നമുക്കു തിരികെപ്പോയി നല്ല വഴിലൂടെ പോകാം."

"മെല്ലെ ഓടിച്ചോളൂ. ഒരു കുഴപ്പോം വരില്ല."

"മോള് വാശിപിടിക്കരുതു്. ഈ വഴി പോയാല് ഇന്ന് നമ്മളങ്ങ് എത്തില്ല."

രാത്രി പത്തുമണിക്കുമുമ്പ് ലില്ലിയെ ഹോസ്റ്റലിൽ എത്തിക്കണം എന്നാണ് സി. കെ. യുടെ കല്പന.

അവൾ മറുപടി പറഞ്ഞില്ല.

"മുതലാളി അറിഞ്ഞാല് എന്നെ കൊന്നുകളയും. മോൾക്ക് പരീക്ഷയല്ലേ?"

"അച്ഛനു് ഞാൻ ഫോൺചെയ്തു പറഞ്ഞോളാം. അച്ചുതൻ നായരു് പേടിക്കാതെയിരിക്ക്."

എന്നിട്ടും അയാൾക്കു സമാധാനമായില്ല. വണ്ടിയുടെ ആക്സില് മുറിഞ്ഞാൽ സി. കെ. ഒരക്ഷരം പറഞ്ഞില്ലെന്നുവരാം. എന്നാൽ കൃത്യസമയം ലില്ലിയെ ഹോസ്റ്റലിൽ എത്തിച്ചില്ലെന്ന് അറിഞ്ഞാൽ...

സി. കെ. യ്ക്ക് കൈനിറയെ സമ്പത്തു മാത്രമല്ല ദൈവം നൽകിയിരിക്കുന്നതു്. കൈനിറയെ മുൻകോപവും നൽകിയിരിക്കുന്നു. പത്തിരുപതു കൊല്ലമായി സി. കെ. യെ സേവിക്കുന്നതല്ലേ. മുതലാളിയുടെ സ്വഭാവം അയാൾക്ക് നന്നായിട്ടറിയാം.

നേരത്തേ, മാമന്നൂരിൽ എത്താറായപ്പോൾ ലില്ലി ചോദിച്ചു.

"മാമന്നൂര് കഴിഞ്ഞാല് കാട്ടിലൂടെ ഒരു വഴിയില്ലേ?"

"അതു നായാട്ടുകാരു് പോകുന്ന വഴിയാ."

"അതിലൂടെ കാറ് പോകില്ലേ?"

"നായാട്ടുകാരു് ജീപ്പിലല്ലേപോക്വാ?"

"ഇന്ന് നമുക്കതിലൂടെ പോകാം."

അയാൾ തല തിരിച്ച് പിൻസീററിലിരിക്കുന്ന ലില്ലിയെ നോക്കി. കവിളുകളിലേയും താടിയിലേയും കുററിരോമങ്ങളിലെ നരപോലുള്ള ഒരു ചിരി അയാളുടെ മുഖത്തു തെളിഞ്ഞു.

"ഇനി വരുമ്പോ നമുക്കൊരു ജീപ്പില് വരാം." അച്ചുതൻ നായർ ചിരിച്ചു. അവൾ ശാഠ്യം പിടിച്ചു.

"നമുക്ക് ഇന്ന് കാട്ടിലൂടെ പോകാം."

"വണ്ടി ബാക്കി കാണുകയില്ല. കുണ്ടും കുഴീം നിറഞ്ഞ വഴിയാ."

"പുതിയ കാറല്ലേ? അതിനൊന്നും പററില്ല."

അവൾ വിട്ടില്ല.

"മോളെന്നെ കുഴപ്പത്തിലാക്കരുതു്."

അച്ചുതൻ നായരുടെ മുഖത്തെ നരച്ച ചിരി മാഞ്ഞു. കുട്ടിക്കാലം മുതലേ ഒരു ശാഠ്യക്കാരിയാണ്. വലുതായി. വലിയ വലിയ പരീക്ഷകൾ പാസ്സായി. (മിനിഞ്ഞാന്നു രാവിലെ ഹോസ്റ്റലിൽവച്ചു കാണുമ്പോൾ സാരിയുടെ മുകളിൽ വെളുത്ത കോട്ടും കൈയിൽ ചുരുട്ടിപ്പിടിച്ച സ്റ്റെതസ്കോപ്പും) എന്നിട്ടും ആ പഴയ ശാഠ്യം മാറിയിട്ടില്ലെന്നു തോന്നുന്നു.

മാമന്നൂർ കഴിഞ്ഞപ്പോൾ അവൾ ഓർമ്മിപ്പിച്ചു.

"അച്ചുതൻ നായരെ, കാട്ടിലൂടെ."

അയാൾ അനുസരിച്ചു.

ഇതുവരെയും താറിട്ട മിനുസമുള്ള റോഡിനു ഇരുവശങ്ങളിലും ശോഷിച്ച പനകൾ ചിതറിക്കിടന്നിരുന്നു. വല്ലപ്പോഴും പനകൾക്കിടയിൽ തലയിൽ പിത്തളക്കുടവുമായി പോകുന്ന ചെട്ടിച്ചികളെ കാണാമായിരുന്നു. റോഡിന്റെ വക്കിൽ കോണകം മാത്രം ഉടുത്തുനിൽക്കുന്ന ചെട്ടിക്കുട്ടികളെയും.

ഇപ്പോൾ അതെല്ലാം അപ്രത്യക്ഷമായിരിക്കുന്നു. പാതയുടെ വശങ്ങളിൽ പച്ച തെളിയുന്നു. കാടിന്റെ സാമീപ്യം അവൾ അറിയുന്നു. തിളച്ചു മറിയുന്ന ഉച്ചവെയിൽ പച്ചക്കുമിളകൾ പൊട്ടി നുരയിടുന്നു. ഡോറിന്റെ താഴ്ത്തിയിട്ട ചില്ലിനു മുകളിലൂടെ കടന്നുവരുന്ന ഉഷ്ണക്കാററിൽ കാടിന്റെ വിദൂരമായ സൗരഭ്യം അവളറിഞ്ഞു.

"കാട്ടിലൂടെ പോയിട്ട് മോൾക്കെന്തു കിട്ടാനാ?"

ഇതുവരെ മിണ്ടാതെയിരുന്ന അച്ചുതൻ നായർ വായ തുറന്നു.

"ഞാനിതുവരെ കാട് കണ്ടിട്ടില്ല."

"കാട്ടിലൊന്നുമില്ല മോളേ കാണാൻ"

കുറെ മരങ്ങളും ചെടികളും. അതിനുള്ളിലൂടെ പായുന്ന മെരുകുകളും. ഇതല്ലേ കാട്?

കാണുവാനുള്ളതു് ലില്ലിയുടെ മെഡിക്കൽ കോളേജ് സ്ഥിതിചെയ്യുന്ന നഗരമാണ്. എന്തു് ഭംഗിയുള്ള നിരത്തുകൾ. എത്ര വലിയ വലിയ കെട്ടിടങ്ങൾ... ആളുകളെല്ലാം എത്രമാത്രം പരിഷ്ക്കാരികൾ...അച്ചുതൻ നായർക്ക് ഏറെ പിടിച്ചതു് അവിടുത്തെ വീതികൂടിയ നേരെ പോകുന്ന നിരത്തുകളാണ്. ആ നിരത്തുകളിലൂടെ വണ്ടിയോടിക്കുമ്പോൾ വിമാനമോടിക്കുന്ന സുഖമാണ്. അന്നാട്ടിലെ ഡ്രൈവർമാരെല്ലാം എത്ര ഭാഗ്യവാന്മാരാണ്. അച്ചുതൻനായർക്ക് അവരോട് അസൂയതോന്നും. തലശ്ശേരിയിലെ കൈവണ്ടികളും മൂരിവണ്ടികളും നിറഞ്ഞ നിരത്തുകളിലൂടെ കാറോടിക്കുന്ന തന്റെ ഗതികേടുണ്ടോ അവരറിയുന്നു?

"എന്റെ ഊര—"

കാറ് വീണ്ടും ഒരു കല്ലിൽത്തട്ടി ആകെ ഒന്നുലഞ്ഞു ഇന്ന് തന്റെ ഊരവേദന തിരികെ വരും. തീർച്ച. അതിനു വേണ്ടിയാണ് ഈ കാട്ടുവഴിയിലൂടെ വണ്ടിയോടിക്കുന്നതു്.

കാറ് ഒരു വളവു തിരിഞ്ഞ് ചെറിയ ഉരുളൻ കല്ലുകൾക്കു മുകളിലൂടെ ഉലഞ്ഞു നീങ്ങി.

അച്ചുതൻനായർ ഗിയർ ഒന്നിലിട്ട്, മടിയിൽനിന്ന് ഒരു ബീഡിയെടുത്തു കത്തിച്ച് പുകവിട്ടു.

"മോളോട്ട് ഒരു സംഗതി ചോദിക്കാനുണ്ട്. കുറേനാളായി വിചാരിക്കുന്നു."

"എന്താ അച്ചുതൻനായരെ?"

"കല്യാണി മോളോട് ചോദിക്കാൻ പറഞ്ഞിരിക്കുന്നു. ഡോക്ടർമാർക്ക് കുഴല് നെഞ്ചത്തു വച്ചാല് എങ്ങനെയാ സുഖക്കേട് മനസ്സിലാക്വാ, എന്ന്..."

ചിരിക്കുവാനുള്ള സമയമല്ല ഇതു്. എന്നിട്ടും അച്ചുതൻ നായരുടെ വർത്തമാനം കേട്ട് അവൾക്കു ചിരിവന്നു.

"അതു് ഒരു രഹസ്യാ."

"ആരോടും പറയാൻ പാടില്ലാത്ത രഹസ്യാ?"

"മററാരും അറിയാൻ പാടില്ലാത്ത വലിയ ഒരു വലിയ രഹസ്യം."

അച്ചുതൻ നായർക്ക് അല്പം നിരാശ തോന്നി. അയാൾ വലിച്ചുതീർന്ന ബീഡിത്തുണ്ട് പുറത്തേക്ക് തുപ്പിത്തെറിപ്പിച്ച് വണ്ടിയുടെ ഗിയറ് മാററി.

കാറ് ആടിയും തുള്ളിയും കാട്ടുപാതയിലൂടെ മുന്നോട്ടു നീങ്ങി,

* * *

ഇരുവശവും ഇടതൂർന്നു വളർന്ന പച്ചമരങ്ങളാണ്. കാററ് വീശുമ്പോൾ പച്ചത്തിരമാലകൾ ഉരുണ്ടുവന്ന് പൊട്ടിച്ചിതറിക്കൊണ്ടിരുന്നു. നിരത്തിൽ കാട്ടുനിഴലുകൾ വളർന്നിരുന്നു. വിൻഡ് സ്ക്രീനിലൂടെ നോക്കുമ്പോൾ മുമ്പിൽ വഴിയില്ലെന്നു തോന്നും. എങ്ങും വാർന്നു വീഴുന്ന പച്ചവർണ്ണം മാത്രം കാണാം.

ലില്ലി അവളുടെ സൂട്ട്കെയിസിൽ നിന്ന് ഒരു കേസ്സററ് പുറത്തെടുത്തു. കാട്ടിൽവച്ചു കേൾക്കുവാനായി അവൾ ചില പ്രത്യേക കേസ്സെററുകൾ കരുതിവച്ചിരുന്നു അവയിലൊന്നാണ് ചീക്കോ ഫ്രീമേൻ സീനിയറുടെ ഒരു ലിവ് ഷോയുടെ റെക്കോർഡിങ്. കാട്ടുപാതയിലൂടെയുള്ള ഈ യാത്രയിൽ ജാസ് കേൾക്കുവാനാണ് അവൾ ഇഷ്ടപ്പെടുന്നതു്.

ശാന്തമായ കടലിന്റെ മുമ്പിൽ തനിയെ ചെന്നിരിക്കുമ്പോൾ റവേലിന്റെ ബൊലെറോവും...

അവളുടെ കൈയിൽ ഒരു പോർട്ടബിൾ കേസ്സററ് പ്ലെയറുമുണ്ട്. യാത്രയിലെന്നല്ല, ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും അതു് അവൾ കൂടെ കൊണ്ടുനടക്കും. ബിൽററിൽ ആംപ്ലിഫയറുള്ള അതിന് ഏസിയിൽ നാല്പതു വാട്ട് സ്റ്റീരിയോ സംഗീതം ഉല്പാദിപ്പിക്കുവാൻ കഴിയും.

(ശേഷം 35-ാം പേജിൽ)



# യാത്രയുടെ അവസാനം

കഥ

## ടി. പത്മനാഭൻ

കാലവർഷത്തിന്റെ ആരംഭത്തിലൊരു ദിവസമായിരുന്നു, രാവിലെ. വളരെക്കാലംകൂടി വീട്ടിൽപ്പോയി ഒരു രാത്രിമാത്രം താമസിച്ച് അയാൾ മടങ്ങിവരികയായിരുന്നു. വണ്ടിയിൽ വലിയ തിരക്കുണ്ടായിരുന്നില്ല. ഒരററം മുതൽ മറേറ അററംവരെ നടന്നുപോകാവുന്ന വണ്ടിയായിരുന്നു. കമ്പാർട്ട്മെൻറിന്റെ വാതിലിന്നരികിലായിരുന്നു അയാളിരുന്നിരുന്നത്. അയാളുടെ ബെഞ്ചിൽ വേറെ ആരുമുണ്ടായിരുന്നില്ല. അയാളുടെ കൈയിൽ പത്രങ്ങളോ പുസ്തകങ്ങളോ ഒന്നുമുണ്ടായിരുന്നില്ല. ഉണ്ടായിരുന്നെങ്കിൽത്തന്നെയും അയാൾക്ക് അപ്പോൾ സമാധാനത്തോടെ വായിക്കുവാനും കഴിയുമായിരുന്നില്ല. അതുകൊണ്ട് അയാൾ പുറത്തു മഴപെയ്യുന്നതും നോക്കി വെറുതെ ഇരുന്നു.

അയാൾ പലതും മറക്കുവാൻ ശ്രമിക്കുകയായിരുന്നു...മഴപെയ്യുന്നുണ്ടായിരുന്നെങ്കിലും ആകാശം ഇരുണ്ടിരുന്നില്ല. മേഘങ്ങളുടെ ഇടയിലൂടെ സൂര്യനെ കാണാമായിരുന്നു. മഴയ്ക്ക് ശക്തി കുറവായിരുന്നു, വളരെ പതുക്കെ, തുള്ളികൾ ഇടവിട്ട് വീഴുന്നേ ഉണ്ടായിരുന്നുള്ളു. സൂര്യരശ്മികളിൽ കുരുങ്ങുന്ന വെള്ളത്തുള്ളികൾ വൈരക്കല്ലുകളെപ്പോലെ തിളങ്ങി. ആകാശത്തിന്റെ ചരിവിലൂടെ പക്ഷികൾ ബദ്ധപ്പെട്ട് പറന്നുപോയി. റെയിലിന് സമാന്തരമായി പോകുന്ന ഒരു നാട്ടുപാതയിലൂടെ കുട്ടികൾ ഉത്സാഹത്തോടെ സ്ക്കൂളിലേക്കു പോകുന്നുണ്ടായിരുന്നു. അവർ മഴച്ചാറൽ ശ്രദ്ധിക്കുന്നുണ്ടായിരുന്നില്ല.

ജീവിതത്തിൽ ആദ്യമായിക്കാണുന്നതുപോലെ ഈ കാഴ്ചകളിൽ പൂർണ്ണമായി മുഴുകി, എന്നാൽ അതിനോടൊപ്പം ഒരു പരിധിയിലപ്പുറം ഒരു ബന്ധവും പുലർത്താതെ മനസ്സിന്റെ ദൂരസ്ഥവും അപ്രാപ്യവുമായ ഒരു കൊച്ചു ദ്വീപിൽ അയാൾ തനിച്ചിരുന്നു.

അയാൾക്ക് അപ്പോൾ കൂട്ടുകാരാരുമുണ്ടായിരുന്നില്ല. വണ്ടിയിൽ ക്രമേണ തിരക്കു കൂടിവന്നു.

വഴിക്കുള്ള ഏതോ ഒരു സ്റ്റേഷനിൽ നിന്ന് അവർ അയാളുടെ കമ്പാർട്ടുമെൻറിൽക്കയറി. അയാൾ ഇരുന്നതിന്റെ അങ്ങേവശത്ത്, ജനലിന്നരികിലായി ഒരു മൂലയിലാണ് അവർക്ക് ഇരിക്കാൻ ഇടം കിട്ടിയത്. കഷ്ടിച്ച് മുപ്പത്തഞ്ചുവയസ്സ് തോന്നിക്കുന്ന ഒരു ചെറുപ്പക്കാരനും അയാളുടെ ഭാര്യയുമായിരുന്നു. അവർ അയാൾക്ക് തികച്ചും അപരിചിതരായിരുന്നു. ഒരു യാത്രയിൽ കണ്ടുമുട്ടുന്ന മുഖമില്ലാത്ത എത്രയോ ആളുകളിൽ രണ്ടുപേർമാത്രമായിരുന്നു അവർ. മററുള്ളവരെക്കൊണ്ട് ഒരിക്കൽക്കൂടി നോക്കിക്കത്തക്കവിധത്തിലുള്ള ഒരു പ്രത്യേകതയും അവർക്കുണ്ടായിരുന്നില്ല.

എങ്കിലും, അവിചാരിതമായി എന്നുതന്നെ പറയാം, യാത്രയുടെ ഏതോ ഒരു നിമിഷത്തിൽ അയാളുടെ ശ്രദ്ധ അവരിൽപ്പതിഞ്ഞു.

ചെറുപ്പക്കാരൻ ക്ഷീണിതനായിരുന്നു.



അയാൾ ഒന്നും സംസാരിക്കാതെ കണ്ണടച്ച് സീററിൽ ചാരിയിരുന്നു. എന്നാൽ അയാൾ ഉറങ്ങുകയായിരുന്നില്ല. അലക്കിത്തേച്ച ഒരു ഡബിൾ ധോത്തിയും ടെറികോട്ടന്റെ ഇളംനീലനിറത്തിലുള്ള ഒരു സ്ലാക്ക് ഷർട്ടുമായിരുന്നു അയാൾ ധരിച്ചിരുന്നത്. അയാളുടെ വെളുത്ത നിറത്തിന് ആ ഷർട്ട് നല്ലതുപോലെ ഇണങ്ങുന്നുണ്ടായിരുന്നു. വശങ്ങളിലേക്ക് അല്പം തള്ളിനിൽക്കുന്ന താടിയെല്ലുകൾ ഒരു കഥകളി നടന്റെ ചുട്ടി കുത്തിയ മുഖത്തിന്റെ ഭംഗി അയാൾക്ക് നൽകുന്നുണ്ടായിരുന്നു. ഇടയ്ക്ക് നരയ്ക്കുവാൻ തുടങ്ങിയിട്ടുള്ളതും നെററിയുടെ കോണുകളിൽനിന്ന് പിറകോട്ടു പോയിട്ടുള്ളതുമായ മുടിയും അയാളുടെ മുഖത്തിന്റെ ഭംഗി കുറച്ചിരുന്നില്ല.

സാമാന്യം ഉയരമുണ്ടായിരുന്ന ആ ചെറുപ്പക്കാരൻ മെലിഞ്ഞിട്ടായിരുന്നു.

അയാൾ ഷേവ് ചെയ്തിട്ടുണ്ടായിരുന്നില്ല.

ഏതാനും ദിവസത്തെ പഴക്കമുള്ള രോമങ്ങൾ ഒരു വിരോധാഭാസംപോലെ അയാളുടെ മുഖത്ത് എഴുന്നുനിന്നു...

അയാളോടു താരതമ്യപ്പെടുത്തുമ്പോൾ അയാളുടെ ഭാര്യ തടിച്ചിട്ടായിരുന്നു. ഉയരവും അധികമുണ്ടായിരുന്നില്ല. എങ്കിലും ഇരുനിറത്തിലുള്ള ആ സ്ത്രീക്ക് അവരുടേതായ ഒരു ചന്തവും ഐശ്വര്യവുമുണ്ടായിരുന്നു. നൈലോണിന്റെ മഞ്ഞനിറത്തിലുള്ള സാരിയും അതിനു ചേരുന്ന ബ്ലൗസും ധരിച്ചിരുന്ന അവർക്ക് യാതൊരുവിധത്തിലുമുള്ള മേക്കപ്പുമുണ്ടായിരുന്നില്ല. അവർക്ക് ആഭരണങ്ങളും കുറവായിരുന്നു. ആകെയുണ്ടായിരുന്നത് രണ്ടു വലിയ 'ഇയർ റിങ്ങ്'കളും ഒരു നേരിയ ചെയിനും മാത്രമായിരുന്നു.

അവരുടെ പ്രസന്നമായ മുഖഭാവം അയാൾ കുട്ടിക്കാലത്ത് കണ്ടുമറന്നിട്ടുള്ള ഏതോ ഒരു പൂവിനെ ഓർമ്മിപ്പിച്ചു...

ആ സ്ത്രീ പുഞ്ചിരിച്ചുകൊണ്ട് എന്തൊക്കെയോ ഭർത്താവിനോടു പറയുന്നുണ്ടായിരുന്നു. പക്ഷേ ഭർത്താവ് കൂടുതലും ഒന്നും പറയാതെ കണ്ണടച്ചിരിക്കുകയായിരുന്നു. എപ്പോഴെങ്കിലും ഒന്നോ രണ്ടോ വാക്കുകൾ അയാൾ പറഞ്ഞിട്ടുണ്ടെങ്കിൽ, അതു വാക്കുകളെ തുപ്പുന്നതുപോലെയായിരുന്നു. അയാളും ഒരിക്കലും തന്റെ ശബ്ദം ഉയർത്തിയിരുന്നില്ല. പക്ഷേ, 'ഇതിലൊന്നും എനിക്കൊരു താല്പര്യവുമില്ല; 'എന്നെ ഒന്ന് ബുദ്ധിമുട്ടിക്കാതിരിക്കു—' എന്ന മട്ടിലായിരുന്നു അയാൾ പെരുമാറിയിരുന്നത്.

അത്തരം ഘട്ടങ്ങളിൽ ഏതാനും നിമിഷനേരത്തേക്ക് ആ സ്ത്രീ പരവശയായിരുന്നതും പിന്നീട് പണിപ്പെട്ട് പഴയ പ്രസന്നഭാവം വേഗം വീണ്ടെടുക്കുന്നതും അയാൾ കണ്ടു.

എന്തായിരിക്കാം ആ സ്ത്രീ, ഭർത്താവിനോട് സംസാരിക്കുന്നത് എന്നോർത്ത് അയാൾ അദ്ഭുതപ്പെട്ടു.

മഴ പെയ്യുന്നത് നിന്നിരുന്നു. ആ സ്ത്രീ വെളിയിലേക്ക് എന്തോ സംശയിച്ചിട്ടെന്നപോലെ കുറെനേരം നോക്കിനിന്നു. പിന്നീട് പതുക്കെ ജാലകത്തിന്റെ ഷട്ടർ തുറന്നു. പക്ഷേ, അതുവരെ സീററിൽ അനങ്ങാതെ കണ്ണടച്ച് ചാരിയിരുന്ന ചെറുപ്പക്കാരൻ അപ്പോൾ പെട്ടെന്ന് ഞെട്ടിയെഴുന്നേററ് ഷട്ടർ വീണ്ടും താഴ്ത്തിയിട്ടു. അയാൾ അപ്പോൾ ഒന്നും പറയുകയുണ്ടായില്ല. എങ്കിലും അയാൾക്ക് വളരെ ദേഷ്യം വന്നതുപോലെയുണ്ടായിരുന്നു.

സ്ത്രീയുടെ മുഖം മ്ലാനമായെങ്കിലും അതു അല്പനേരത്തേക്കു മാത്രമായിരുന്നു. വീണ്ടും അവരുടെ മുഖത്ത് ആ പഴയ പുഞ്ചിരി പരന്നു.

ഇടയ്ക്കുള്ള സ്റ്റേഷനുകളിൽ നിൽക്കാതെ വണ്ടി വേഗത്തിൽ പോവുകയായിരുന്നു.

അയാൾ മയങ്ങിപ്പോയി.

പിന്നീട് നാരങ്ങക്കച്ചവടക്കാരന്റെ ഉച്ചത്തിലുള്ള ശബ്ദം കേട്ടാണ് അയാൾ കണ്ണുമിഴിച്ചത്. ആ സ്ത്രീ നാരങ്ങക്കച്ചവടക്കാരനുമായി വിലപേശുകയായിരുന്നു. അവർ ഒരു നാരങ്ങ മാത്രമേ വാങ്ങുകയുണ്ടായുള്ളു. ഒരു ചെറിയ നാരങ്ങ. വളരെ സൂക്ഷ്മതയോടെ തോടുപൊളിച്ച് അവർ നാരങ്ങ ഭർത്താവിന്റെ കൈയിൽ വച്ചുകൊടുത്തു. പക്ഷേ, അയാളതു വാങ്ങുകയുണ്ടായില്ല. നിർബ്ബന്ധിച്ചപ്പോൾ ഒരല്ലി മാത്രമെടുത്ത് വായിലിട്ടു. പക്ഷേ, വേഗംതന്നെ അയാൾ അതു പുറത്തേടുത്ത് സീററിന്റെ അടിയിലേക്ക് എറിഞ്ഞുകളഞ്ഞു.

ആ സ്ത്രീ അതു കണ്ടു നടുങ്ങി.

അവർ പിന്നീട് ചുണ്ട് കടിച്ചമർത്തി, പുറത്തോട്ട് നോക്കിയിരുന്നു. അയാൾക്കും മടുപ്പുതോന്നി. അയാൾ വിചാരിച്ചു: ആ സ്ത്രീ കരയുകയായിരിക്കും.



അയാൾ അപ്പോൾ ആദ്യമായി അവരു

(ശേഷം 35-ാം പേജിൽ)

**കഥ**

# ഈച്ചകൾ പെരുകുന്ന കാലം

**യു. കെ. കുമാരൻ**

ഒരുറക്കം കഴിഞ്ഞു് മുകളിലോട്ടു നോക്കിയപ്പോഴാണു് നാടുവാഴി കണ്ടതു്. വലിയൊരീച്ച മേക്കട്ടിക്കു മുകളിൽ ഇരുന്നു് തന്റെ നേരെ തുറിച്ചുനോക്കുന്നു. ഈച്ചയുടെ കണ്ണുകളിലെ നിറവും, ചിറകുകളുടെ ചലനവും പ്രത്യേകതരത്തിലുള്ളതായിരുന്നു. കൊമ്പുകളുടെ തിളക്കം അർദ്ധരാത്രിയിലെ നേർത്ത ഇരുളിൽപ്പോലും വളരെ പ്രകടമായിരുന്നു. ഒററനോട്ടത്തിൽ അതു ചലിക്കുന്നില്ലെന്നു് തോന്നുമെങ്കിലും, അതിന്റെ ഓരോ അവയവവും വിശ്രമരഹിതമായി ഇളകിക്കൊണ്ടിരിക്കയാണെന്നു് നാടുവാഴിക്കു ബോദ്ധ്യപ്പെട്ടു. നാടുവാഴിയുടെ നോട്ടവും ഈച്ചയുടെ നോട്ടവും കൂട്ടിമുട്ടിയ ഒരു നിമിഷത്തിൽ സ്വയം ആശ്വസിക്കുവാൻ വേണ്ടി പതുക്കെ ഒച്ചവയ്ക്കാൻ ഒന്നു ശ്രമിച്ചെങ്കിലും, അതു പരാജയപ്പെടുകയാണുണ്ടായതു്.

പിന്നീടു് ഉറക്കം നഷ്ടപ്പെട്ടു.

ഈച്ചയുടെ നേരെ ഇമയടയ്ക്കാതെ നോക്കിക്കൊണ്ടിരിക്കെ ആലോചിച്ചതു്, അതു് എവിടെനിന്നു വന്നുവെന്നായിരുന്നു. അമ്പത്താറു് വയസ്സിനുള്ളിൽ ആദ്യമായിട്ടാണു് ഇങ്ങനെയൊരനുഭവം. രാത്രികാലങ്ങളിൽ ഈച്ചയെ കാണാൻ കഴിയുമോ? പകൽ കാണുന്ന എല്ലാ കീടങ്ങളും രാത്രിയാവുമ്പോൾ അപ്രത്യക്ഷമാവുകയാണു പതിവു്. അവ എങ്ങോട്ടു പോവുന്നു? രാത്രി ഒരീച്ചയെ കണ്ടപ്പോഴാണു് അത്തരമൊരു സംശയം ഉടലെടുത്തതുതന്നെ. ഒരുപക്ഷേ, പകൽദേശാടനം കഴിഞ്ഞു മടങ്ങുന്ന ഈച്ചകളുടെ കൂട്ടത്തിൽനിന്നും ഒന്നു വഴിതെററിപ്പോയതാവാം. എവിടെയെല്ലാമോ അലഞ്ഞതിനുശേഷം തന്റെ അറയിൽ കടന്നുവന്നു് ഒളിച്ചിരിക്കുകയാണു്.

താഴെയുള്ള കാവൽക്കാരേയും കബളിപ്പിച്ചുകൊണ്ടു് മുകളിലത്തെ നിലയിൽ പറന്നെത്തിയ ഈച്ച എങ്ങനെയാണു് തന്റെ അറ തിരിച്ചറിഞ്ഞതു്? പെട്ടെന്നാണു് നാടുവാഴി കണ്ടതു്. ഈച്ചയുടെ കണ്ണുകളിലെ നിറം മാറിയിരിക്കുന്നു. ഒരുതരം ക്രൂരത കലർന്ന ചുവപ്പു നിറത്തിൽ ആകെ കുളിച്ച അതിന്റെ കൃഷ്ണമണികൾ തറപ്പിച്ചതു് തന്റെ മുഖത്തിനു നേരേയാണു്. രൗദ്രത തീപ്പന്തം കണക്കെ തിളങ്ങുന്ന ഈച്ചയുടെ കണ്ണുകൾക്കു മുമ്പിൽ നാടുവാഴി തളർന്നു.

ഇരുളിൽ നിറഞ്ഞ വൈവശ്യത്തോടെ ഭാര്യയെ തൊട്ടുണർത്തി ആ ഭീകരദൃശ്യം കാണിക്കാൻ തുടങ്ങുമ്പോഴേക്കും ഈച്ച അപ്രത്യക്ഷമായി. വന്നതുപോലെതന്നെ അജ്ഞാതമാർഗ്ഗങ്ങളിലൂടെയാണു് അതു പുറത്തുപോയതു്. ഈച്ചയും അതിനോടനുബന്ധിച്ചുള്ള മററുചിന്തകളും മനസ്സിനെ അലോസരപ്പെടുത്തിക്കൊണ്ടിരിക്കെ ഉറക്കം പൂർണ്ണമായും നഷ്ടപ്പെട്ടുകഴിഞ്ഞിരുന്നു.

നേരം വെളുത്തയുടനേ നാടുവഴി ആദ്യം ചെന്നതു് ഗ്രന്ഥപ്പുരയിലേക്കാണു്. ഇന്നലെ രാത്രിയിൽ കണ്ട ഈച്ചയെക്കുറിച്ചുള്ള പരാമർശം ഏതെങ്കിലും പുസ്തകത്തിലുണ്ടോ? പകയുററുന്ന ചുവന്ന വട്ടക്കണ്ണുകൾ. അലാതചക്രംപോലെ കറങ്ങിക്കൊണ്ടിരിക്കുന്ന ചിറകുകൾ. ഇതെവിടെ നിന്നുവരുന്നു. വഴിതെററിപ്പോന്ന ഈച്ചയെക്കുറിച്ചു് ഒരു വാചകം പോലും എങ്ങുമുണ്ടായിരുന്നില്ല. പണ്ഡിതന്മാർക്കും അത്തരം ഒരീച്ചയെക്കുറിച്ചു് അറിവില്ലായിരുന്നു. ഗ്രന്ഥക്കെട്ടുകൾ പലവട്ടം പരതിയിട്ടും നിരാശയായിരുന്നു ഫലം.

പ്രഭാത കൃത്യങ്ങളൊന്നും ചെയ്യാതെ നാടുവഴി ഇറങ്ങിനടന്നു. നാടുവാഴിയുടെ പെരുമാററത്തിലുണ്ടായ അസാധാരണത്വം കോവിലകത്തുണ്ടായിരുന്നവരേയും സംഭ്രമിപ്പിച്ചു. അവർ അതിനുള്ള കാരണങ്ങൾ തിരക്കിക്കൊണ്ടിരിക്കെ, നാടുവാഴി ദേശത്തുകൂടെ ഏകനായി നടക്കുകയായിരുന്നു.

പതിവില്ലാത്തവിധം ഇടവഴികളും പറമ്പുകളും വിജനമായി കാണപ്പെട്ടു. അവിടെയെങ്ങും ഒരാൾപോലുമുണ്ടായിരുന്നില്ല. ഇന്നലെവൈകിട്ടു് ഇതുവഴിപോകുമ്പോൾ ഇവിടം മുഴുവൻ സജീവമായിരുന്നു. തെരുവുകളിൽ തിരക്കുണ്ടായിരുന്നു. ഒരു രാത്രി കൊണ്ടാണു് ഗ്രാമം ശൂന്യമായതു്. ജനങ്ങളെല്ലാം എങ്ങോട്ടുപോയി? ആൾപാർപ്പില്ലാത്തവീടുകൾക്കു മുമ്പിൽ നിശ്ശബ്ദത മരവിച്ച വഴികളിൽ തനിച്ചു് അങ്ങനെ നില്ക്കുമ്പോൾ രാത്രി കണ്ട അപൂർവ്വ ദൃശ്യം നാടുവാഴിയുടെ മനസ്സിൽ തെളിഞ്ഞുവന്നു. അതു് ഉള്ളിൽ ഭീതി ഉണർത്തുകയും ചെയ്തു.

എവിടെയോപകയുടെ കണ്ണുകളുണ്ടു്. അപ്പോൾ അല്പം അകലത്തായി പുല്ലുകൾ വച്ചുപിടിപ്പിച്ച വിശാലമായ വെളിമ്പ്രദേശത്തിന്റെ നടുവിൽ കറുത്ത ഒരു വികൃതരൂപം കിടക്കുന്നതായി നാടുവാഴി കണ്ടു. അടുത്തു ചെന്നപ്പോഴാണു് അറിഞ്ഞതു് അതു് എന്തോ ഒന്നിന്റെ മൃതശരീരമാണെന്നു്. തിരിച്ചറിയാൻ കഴിയാത്തവണ്ണം അതിന്റെ ശരീരത്തിൽ ഒരു തുണ്ടു് മാംസംപോലുമുണ്ടായിരുന്നില്ല. തുറന്നുവച്ച വായയും, ബീഭത്സത മുററിനില്ക്കുന്ന കണ്ണുകളും, വ്രണം ബാധിച്ച ചെവികളും രണ്ടാംവട്ടം നോക്കാൻ കഴിയാത്തവണ്ണം ഭയാനകമായിരുന്നു. അപ്പോൾ തുറന്നുവച്ച വായയുടെ ഇരുളിൽ ഒരു ചുവപ്പുരാശി നാടുവാഴി കണ്ടു. ഒന്നുകൂടി തറപ്പിച്ചുനോക്കിയപ്പോൾ ചുവപ്പു ബിന്ദു മേലോട്ടുയരുകയും, ഞെട്ടിപ്പിക്കത്തക്കവിധത്തിൽ ഹുങ്കാരമായ ശബ്ദത്തോടെ മുഖത്തിനു നേരെ പറന്നടുക്കുകയുംചെയ്തു. പെട്ടെന്നു് തലതിരിച്ചില്ലായിരുന്നെങ്കിൽ അതിന്റെ ചിറകുകളുടെ കൊമ്പുകളും മാരകമായിത്തന്നെ മുറിവേല്പിക്കുമായിരുന്നു.

ഇതു് ഇന്നലെ കണ്ട ഈച്ചയായിരുന്നു.

നാടുവഴിയെ അദ്ഭുതപ്പെടുത്തിക്കൊണ്ടു അത്തരത്തിലുള്ള അനേകം ഈച്ചകൾ മൃതദേഹത്തിന്റെ വായയിൽ നിന്നും, ചെവികളിൽ നിന്നും പുറത്തുവന്നു വിജനതയിൽ ഒരു കൊടുങ്കാററിന്റെ ആരവമുയർത്തി തെല്ലുനേരം നാടുവഴിക്കു് ചുററും പറന്നശേഷം അവ എങ്ങോ അപ്രത്യക്ഷമായി.

ദേശത്തിന്റെ നിശ്ശബ്ദതയിൽനിന്നും ഈച്ചകളുടെ ആക്രമണത്തിൽ നിന്നും രക്ഷപ്പെടാൻ വേണ്ടി ഉടനേ കോവിലകത്തു് തിരിച്ചെത്തണമെന്നു നാടുവാഴി അതിയായി ആഗ്രഹിച്ചു. എന്നാൽ അതിനു പ്രാപ്തമാകാത്തവിധം നിസ്സഹായത നാടുവാഴിയെ തളർത്തിയിരുന്നു. മൃതദേഹത്തിന്റെ അഗാധമായ മരവിച്ച ഗുഹയിൽ നിന്നും അനേകം മുഴക്കങ്ങൾ തീക്കണ്ണുകളുമായി പുറത്തുവന്നുകൊണ്ടേയിരിക്കുകയാണു് അടയാത്ത ഭീകരത ഒരു പേടി സ്വപ്നം പോലെ പിന്നിൽ പടർന്നുവരുന്നു. ആകാശത്തിന്റെ നീല മേലാപ്പുകളിൽ കരിങ്കാറു കണക്കെ അവ വീണ്ടും പ്രത്യക്ഷപ്പെട്ടേക്കാം.

കാലുകൾ ശക്തിയായി ഒന്നു് ആഞ്ഞുവലിച്ചുനോക്കി. അതൊരു വ്യഥാ ശ്രമമായി തോന്നിത്തുടങ്ങിയ നിമിഷത്തിൽ മറെറാരു ദൃശ്യംകൂടി നാടുവാഴിയുടെ കണ്ണിൽപ്പെട്ടു.

മലഞ്ചെരിവിലൂടെ അനേകം ഈച്ചകൾ ഒരു മൃതദേഹത്തെ എങ്ങോട്ടേക്കോ ഉരുട്ടിക്കൊണ്ടു പോവുന്നു. ഈച്ചകൾ പൊതിഞ്ഞ മൃതദേഹം രൂപരഹിതമായി ഒരു കറുത്ത ഭാണ്ഡക്കെട്ടുപോലെ തോന്നിച്ചു. വരുംകാലത്തിന്റെ വറുതിയിൽനിന്നും രക്ഷപ്പെടാൻവേണ്ടിയുള്ള തയ്യാറെടുപ്പായിരിക്കാം അവ നടത്തുന്നതു്. മൃതദേഹത്തെ വളരെ വേഗത്തിൽ വലിച്ചിഴച്ചുകൊണ്ടു് അവ മല മടക്കുകളിൽ എങ്ങോ അപ്രത്യക്ഷമായി. ഈച്ചകൾ മറഞ്ഞിട്ടും അതുണ്ടാക്കിയ പേടിപ്പിക്കുന്ന അനുഭവത്തിന്റെ വിറ നാടുവാഴിയുടെ ഞരമ്പുകളിൽ തിളച്ചുകൊണ്ടിരുന്നു.

മലയുടെ മുകളിൽനിന്നും താഴോട്ടൊന്നു നോക്കിയപ്പോൾ, അവിശ്വസനീയമായ മറ്റൊരു മഹാദ്ഭുതത്തിന്റെ ദൃശ്യം മുന്നിൽ തെളിയുകയായിരുന്നു. ദേശത്തിന്റെ അതിർത്തിയിൽ കറുത്ത നദിയുടെ ഇരമ്പം. പുഴയോരത്തിനപ്പുറമുള്ള വയലുകളും, മൈതാനവുമെല്ലാം നദിയുടെ കറുപ്പിൽ ആകെ മുങ്ങിയിരിക്കുന്നു. അതു് ഈച്ചകളുടെ പടയണിയായിരുന്നു. പോർവിളിക്കുന്നവണ്ണം അവ കൊമ്പുകൾ ഉയർത്തി നിൽക്കുന്നതും വ്യക്തമായി കണ്ടു. ദേശത്തിന്റെ അതിർത്തി കടന്നു് അകത്തേക്കു വരാനുള്ള തയ്യാറെടുപ്പിലായിരുന്നു ഈച്ചകൾ. അനേകലക്ഷം ചുവന്ന സ്ഫടികഗോളങ്ങൾ കണക്കെ അവയുടെ കണ്ണുകൾ മിന്നിത്തിളങ്ങുന്നതു് വരാൻ പോകുന്ന ദുരന്തത്തിന്റെ നാന്ദിയാണെന്നും നാടുവാഴി മനസ്സിലാക്കി.

ഈച്ചകൾ ദേശം മുഴുവൻ വ്യാപിക്കും. ഒരു രാത്രികൊണ്ടു് അപ്രത്യക്ഷമായ ദേശത്തിലെ ജനങ്ങളോടൊപ്പം തനിക്കും എങ്ങോട്ടോ പോകേണ്ടി വന്നേക്കും. എല്ലായിടത്തും ചേക്കേറാൻ വേണ്ടി ഒരുങ്ങുന്ന ഈച്ചകൾ തന്റെ അറയിലും കടന്നെത്തും. കട്ടിലിലും മെത്തയിലും മേക്കട്ടിയിലും നിറയെ ഈച്ചകൾ. നാളെ കാലത്തു് കറുത്തൊരു ഭാണ്ഡക്കെട്ടു്, പാതിതുറന്ന വായ്ക്കുള്ളിൽ ജ്വലിക്കുന്ന അനേകം ചുവന്ന ഗോളങ്ങൾ.

പിന്നീടു് ഓടുകയായിരുന്നു.

സായാഹ്നത്തിന്റെ മഞ്ഞവെയിൽ താണ്ടിയുള്ള ഓട്ടത്തിനിടയിലും കണ്ടു. കുളക്കടവിൽ ഈച്ചകൾ കുളിക്കുന്നു. അസാധാരണമായ ആ കാഴ്ചകൾ കൗതുകം ജനിപ്പിക്കുന്നതായിരുന്നു. പടവുകളിൽ അഴിച്ചുവച്ച കവചങ്ങൾ അവ എടുത്തണിയുന്നു. എന്തോ ഒന്നിനുവേണ്ടിയുള്ള തയ്യാറെടുപ്പു് അവയുടെ ചലനങ്ങളിലെല്ലാം തെളിഞ്ഞുകിടന്നിരുന്നു.

കോവിലകത്തിന്റെ നടുമുററത്തുനിന്നു നാടുവാഴി ഉത്തരവിട്ടു.

"പടിപ്പുര അടച്ചു ഭദ്രമായി താഴിടുക. ഒരീച്ചപോലും അതുവഴികടന്നുവരരുതു്."

പടിപ്പുര വലിയ ശബ്ദത്തോടെ അടഞ്ഞു. താഴുകൾ അമർന്നു. പൂമുഖത്തെ വാതിലുകളും, വെളിയിലേക്കുള്ള വാതായനങ്ങളും കാററുപോലും കടന്നുവരാത്ത വിധത്തിൽ അടയ്ക്കുവാനും നാടുവാഴി കല്പനയിട്ടു. ക്ഷണനേരത്തിൽ വെളിച്ചം പോലും കടക്കാത്തവിധത്തിൽ അവ കൊട്ടിയടഞ്ഞു. കോവിലകത്തെ ഇരുൾ പടർപ്പിലൂടെ നാടുവാഴി ചുററും നീന്തി. എല്ലാം ഭദ്രമാണു്. കറുത്ത നദി വാതിലുകൾ തട്ടി വഴിപിരിഞ്ഞുകൊള്ളും.

ആ ആശ്വാസത്തിന്റെ തളർച്ചയിൽ നാടുവാഴിക്കു് നന്നായൊന്നു ഉറങ്ങണമെന്നു തോന്നി. പുലർച്ചയിലുണ്ടായ ദുസ്സ്വപ്നങ്ങളും, കാലത്തു കണ്ട ഭീകരദൃശ്യങ്ങളും മനസ്സിനെ അത്രമാത്രം ക്ഷീണിപ്പിച്ചിരുന്നു. പ്രഭാതംതൊട്ടു് സന്ധ്യവരെ നീണ്ടുനിന്ന നടക്കത്തിൽ നിന്നുള്ള മോചനം നല്ലൊരു ഉറക്കമാകാതെവയ്യ.

മെത്തയിലേക്കു് ചായുന്നതിനുമുമ്പു് മറ്റൊരു മുൻകരുതൽ കൂടി നാടുവാഴി കൈക്കൊണ്ടു. പൂജാമുറിയിലുള്ള തിളങ്ങുന്ന വാളെടുത്തുകൊണ്ടുവന്നു് ഭാര്യയെ ഏല്പിച്ചിട്ടു പറഞ്ഞു:

"ഞാൻ ഉറങ്ങാൻ പോവുന്നു, ഇന്നു് എന്നെ ഉണർത്തരുതു്—ഏതെങ്കിലും ഒരീച്ച ഇവിടെയെത്താൻ വന്നാൽ ഇതുപയോഗിക്കൂ–"

വാൾ ഭാര്യയെ ഏല്പിച്ചുകൊണ്ടു് നാടുവാഴി മയക്കത്തിലേക്കു വീണു. അപ്പോഴാണു് കഴിഞ്ഞ രാത്രി നാടുവാഴിയെ ഭയപ്പെടുത്തിയിരുന്ന ഈച്ച വീണ്ടും മേക്കട്ടിയിൽവന്നിരുന്നതു്. ഭാര്യ അതിനെ പെട്ടെന്നു കാണുകയും ചെയ്തു. ചുവന്ന കണ്ണുകളും, ഇരുമ്പിന്റെ ശക്തിയുള്ള ചിറകുകളും ഭാര്യയെ ചകിതയാക്കിയെങ്കിലും ഒട്ടും വിറകൊള്ളാതെ അവർ ഈച്ചയിൽത്തന്നെ കണ്ണുകൾ തറപ്പിച്ചു.

അതു് ഇളകാനുള്ള ഭാവമാണു്.

കൊല്ലാനുള്ള സൗകര്യം അപ്പോഴും കുറവു്.

കൈപ്പിടിയിൽ വാൾ നന്നായി ഉറപ്പിച്ചു് ഏതു ഭാഗത്തേക്കും ചലിപ്പിക്കാൻ പാകമായ വിധത്തിൽ നിലയുറപ്പിച്ചു. ഈച്ച മുറിക്കകം മുഴുവൻ മുരൾച്ചയോടെ കറങ്ങാൻ തുടങ്ങി. വാൾ വീശാൻവേണ്ടി ഓരോ നിമിഷവും ആഞ്ഞെങ്കിലും അതൊക്കെ ഈച്ച പരാജയപ്പെടുത്തിക്കൊണ്ടിരുന്നു.

ഒടുവിൽ ഈച്ചയുടെ ചലനം മന്ദഗതിയിലായി. അതു തളർന്നെന്നു തോന്നുന്നു. ഈച്ച താണു പറക്കാൻ തുടങ്ങി. അവസാനം അതു നാടുവാഴിയുടെതലയ്ക്കുമുകളിൽ പററിപ്പറന്നു. അദ്ദേഹത്തിന്റെ കഴുത്തിൽ വന്നിരിക്കുകയും ചെയ്തു. കിട്ടിയ അവസരം പാഴാക്കരുതെന്നു കരുതി ബുദ്ധിശാലിയായ നാടുവാഴിയുടെ ഭാര്യ വാൾ പെട്ടെന്നു് ഉയർത്തി, ഈച്ചയുടെ നേരെ വീശി.



വിജയിച്ചതിലുള്ള നേരിയ മുരൾച്ചയോടെ ഈച്ച വീണ്ടും മേലോട്ടുയർന്നു് എങ്ങോ വീണ്ടും അപ്രത്യക്ഷമായി.



**വ**സ്ത്രം മാററുമ്പോൾ ഞാൻ എന്റെ രാഷ്ട്രീയവും മാററിവയ്ക്കും.

—മിത്തറാങ്ങ്,
ഫ്രഞ്ച് പ്രസിഡൻറ്.

മിത്തറാങ്ങിന് ഇന്ദിരാഗാന്ധി ഖാദിവസ്ത്രം സമ്മാനമായി നല്കാതിരിക്കട്ടെ.

* * *

ദൃഢമായി നില്ക്കേണ്ട ചില പ്രശ്നങ്ങൾ വരുമ്പോൾ ഞാൻ പാറപോലെ ഉറച്ചുനിൽക്കും. എന്നെ ഇളക്കാൻ ആർക്കും കഴിയില്ല.

—ഫാറൂഖ് അബ്ദുള്ള,
കാശ്മീർ മുഖ്യമന്ത്രി.

ഇങ്ങനെയൊരു മഞ്ഞുപാറ തെക്കേ അററത്തുമുണ്ട്. അതിന്റെപേരു് അന്തോണിപ്പാറ എന്നാകുന്നു.

* * *

ഈ കൊല്ലംതന്നെ ആന്ധ്രാ നിയമസഭയിലേക്ക് തിരഞ്ഞെടുപ്പ് നടത്തണമെന്ന് അവിടത്തെ ചില കോൺഗ്രസ്-ഐ നേതാക്കൾ ആ പാർട്ടിയുടെ ഹൈക്കമാൻഡിനോട് ആവശ്യപ്പെട്ടു.

— പത്രവാർത്ത

എൻ. ടി. രാമറാവുവിന് എന്തുകൊണ്ടൊരു ഗവർണർ പദവി കൊടുക്കാൻ ഇവർ ആവശ്യപ്പെടുന്നില്ല!

* * *

അമേരിക്കക്കാർ പാകിസ്ഥാനുമായുള്ള അവരുടെ ബന്ധം ശക്തിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഇന്ത്യയാകട്ടെ സോവിയററുയൂണിയനുമായുള്ള ബന്ധവും ശക്തമാക്കിവരുന്നു.

—കെ. ആർ. സുന്ദരരാജൻ
ജേർണലിസ്റ്റ്.

അതിനാൽ ഇന്ത്യയുടെയും പാകിസ്ഥാന്റെയും ശക്തിവർദ്ധിക്കുന്നു.

അമേരിക്കയിൽ ഒരു രാഷ്ട്രീയബദൽ ഉണ്ടാക്കാൻ നടക്കുന്നതു് ക്യാൻസറിന്മേൽ ബാൻഡ്-എയ്ഡ് ഒട്ടിച്ചുവയ്ക്കാൻ ശ്രമിക്കുമ്പോലെയാണ്.

—ഷെർലി മക്ലെയ്ൻ.

അമേരിക്കയിലെ ചന്ദ്രശേഖർമാരുടെയും ശരദ് പവാർമാരുടെയും ഗതി!

* * *

പടിഞ്ഞാറുകാരുടെ ഫ്ലങ്കൈകാര്യം ചെയ്യാൻ നമുക്ക് ഇന്ന് ഒരു (വി. കെ.) കൃഷ്ണമേനോന്റെ ആവശ്യമില്ല. ആരെക്കൊണ്ടും പേടിപ്പിക്കാനാകാത്തവിധം പലതും നാം ചെയ്തുവച്ചു കഴിഞ്ഞു.

അബു എബ്രഹാം,
കാർട്ടൂണിസ്റ്റ്

ഇനി അബു എബ്രഹാമിനെപ്പിടിച്ച് അമേരിക്കയിൽ അംബാസിഡർ ആക്കേണ്ടുന്ന കാര്യമേയുള്ളൂ.

* * *

ഖാദിയും ഗാന്ധിത്തൊപ്പിയുമണിഞ്ഞാൽ ഒരു ദിവസം നേരം പുലരുമ്പോൾ രാഷ്ട്രീയനേതാവാകും എന്നാണ് അങ്ങേർ കരുതുന്നതു്. വാളിനു മൂർച്ചയുണ്ടാകാൻ രാകേണ്ടതു് വെൽവെററ് കഷ്ണനിലല്ല, കല്ലിലാണ് എന്ന് അങ്ങേർ ഓർക്കണം.

—അക്ബർ അഹമ്മദ്,
സഞ്ജയ്‌വിചാരമഞ്ചം
നേതാവ്,
രാജീവ്ഗാന്ധിയെപ്പററി.

ഖാദിയും ഗാന്ധിത്തൊപ്പിയുമണിഞ്ഞു നടക്കുന്ന ഏതെങ്കിലുമൊരു പൈലററിനെ അക്ബർ അഹമ്മദിന് ഈ നാട്ടിൽ ചൂണ്ടിക്കാണിക്കാനാവുമോ?

## കൗമുദി ന്യൂസ് സർവീസ്

## യാത്രയുടെ അവസാനം

(25-ാം പേജിൽനിന്നു തുടർച്ച)

ടെ കുട്ടികളെക്കുറിച്ചോർത്തു. അവർക്കു് കുട്ടികളുണ്ടോ ഇല്ലയോ എന്നൊന്നും അയാൾക്കു് നിശ്ചയമുണ്ടായിരുന്നില്ല. അയാൾക്കു് അവരെക്കുറിച്ചുതന്നെ ഒന്നും നിശ്ചയമുണ്ടായിരുന്നില്ല. എങ്കിലും അയാളുടെ മനസ്സ് അവരുടെ കുട്ടികളിലൂടെ പതറി നടന്നു. പക്ഷേ, ഒരു ഘട്ടത്തിൽ ഒരു നടുക്കത്തോടെ അയാളോർത്തു: ഇല്ല, ഇവർക്കു് കുട്ടികളുണ്ടായിരിക്കില്ല.

അയാൾ വെളിയിലേക്കു നോക്കിയിരുന്നു. പക്ഷേ, അയാൾ ഒന്നും കാണുന്നുണ്ടായിരുന്നില്ല. അയാൾക്കു് നല്ല ക്ഷീണമുണ്ടായിരുന്നു. അയാളുടെ മനസ്സ് ക്ഷുബ്ധമായിരുന്നു. അയാൾ രാത്രി ഉറങ്ങിയിട്ടുണ്ടായിരുന്നില്ല. വളരെക്കാലംകൂടി അയാൾ വീട്ടിൽ വരുന്നതായിരുന്നു. അയാളുടെ അമ്മ മരണവും കാത്തു് കിടക്കുകയായിരുന്നു. അമ്മയ്ക്കു ബോധമുണ്ടായിരുന്നില്ല. അമ്മ അയാളെ തിരിച്ചറിയുകയുണ്ടായില്ല. രാത്രി വളരെ വൈകിയപ്പോൾ, മറെറല്ലാവരും ക്ഷീണിച്ച് ഉറങ്ങിക്കിടക്കുമ്പോൾ, അയാൾ മുകളിലത്തെ മുറിയിൽ നിന്ന് താഴെ ഇറങ്ങിവന്ന്, അമ്മയുടെ ശേഷിച്ചുവിളറിയ കൈപിടിച്ച് പതുക്കെത്തടവി, മുഖത്തേക്കു കുനിഞ്ഞു് വീണ്ടും വീണ്ടും പറഞ്ഞു: അമ്മേ, ഇതു ഞാനാണ്, ഞാനാണ്... പക്ഷേ, അയാൾക്കു് അങ്ങനെ വളരെ നേരം പറയാൻ കഴിഞ്ഞില്ല. അയാളുടെ ശബ്ദം ഇടറുന്നുണ്ടായിരുന്നു. കണ്ണീരുകൊണ്ടു് അയാൾക്കു് അമ്മയുടെ മുഖം കാണാൻ കഴിഞ്ഞിരുന്നില്ല. എങ്കിലും അയാൾ ആ മുഖത്തേക്കു് ഉററുനോക്കി. അയാൾ വിചാരിച്ചു: അമ്മയ്ക്കു് എന്നെ മനസ്സിലാകും. അമ്മ പതിവുപോലെ ചോദിക്കും. നീ തനിച്ചേ വന്നിട്ടുള്ളൂ?

പക്ഷേ, അങ്ങനെയൊന്നുമുണ്ടായില്ല. അയാളുടെ അമ്മ ബോധമററു കിടക്കുകയായിരുന്നു. അയാൾ അമ്മയുടെ കൈ പിടിച്ച് അവിടത്തന്നെയിരുന്നു. അമ്മയുടെ കൈ വളരെ ദുർബ്ബലമായിരുന്നു. അയാൾ ആ കൈ പതുക്കെ തടവിക്കൊണ്ടു് വളരെനേരം...പക്ഷേ, 'പുലർച്ചെ അയാൾ അവിടെനിന്നു പോയി. അയാൾ തനിച്ച്, ഓർമ്മകൾമാത്രം കൂട്ടുകാരായി, ഒരുകാലത്തു് എത്രയോ നടന്നിരുന്ന വഴിയിലൂടെ...

ഇടയ്ക്കുള്ള സ്റ്റേഷനുകളിൽ നില്ക്കാതെ വണ്ടി വളരെവേഗം പൊയ്ക്കൊണ്ടിരുന്നു. വണ്ടിയുടെ വേഗത്തിനനുസരിച്ച് കമ്പാർട്ട്മെൻറ് ആടിയുലയുന്നുണ്ടായിരുന്നു. ചെറുപ്പക്കാരൻ ഉറക്കംതൂങ്ങുകയായിരുന്നു. ഷട്ടറിലൂടെ വരുന്ന വെയിൽനാളങ്ങൾ അയാളുടെ മേൽ വീഴുന്നുണ്ടായിരുന്നു.

ആ സ്ത്രീ ഭർത്താവിനോടു് കുറെക്കൂടി ചേർന്നിരുന്നു. ഇപ്പോൾ അവരുടെ മേലായിരുന്നു വെയിൽ വീണിരുന്നതു്. ഭർത്താവിന്റെ മുഖത്തേക്കു് ഉറങ്ങിക്കിടക്കുന്ന ഒരു കുട്ടിയുടെ മുഖത്തേക്കെന്നപോലെ അവർ സ്നേഹപൂർവ്വം നോക്കിക്കൊണ്ടിരുന്നു...

അയാൾ എന്തോ ഓർത്തു് നെടുവീർപ്പിട്ടു.

ഇടയ്ക്കുള്ള സ്റ്റേഷനുകളിൽ നില്ക്കാതെ വണ്ടി വളരെവേഗം പൊയ്ക്കൊണ്ടിരുന്നു.



# കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോന്റേതു്. തെക്കേക്കുന്നത്തു തറവാട്. പക്ഷേ, ഗോപാലമേനോന്റെ കാലമായപ്പോൾ ആ തറവാട് തകർന്നു.

കുഞ്ഞുകുട്ടിത്തമ്പുരാന്റെ പാചകക്കാരൻ വൈത്തിപ്പട്ടർ തെക്കേക്കുന്നത്തെ ശാരദാമ്മയ്ക്കു് സംബന്ധം തുടങ്ങി.

കോവിലകത്തിന്റെ പിൻബലംകൊണ്ടു പാട്ടക്കാരെല്ലാം വരുതിക്കുവന്നു. ശാരദയ്ക്കു മൂന്നു കുട്ടികളായി. സരസ്വതി, സാവിത്രി എന്നീ ഇരട്ടകളും ഇളയ കേശവനും. കേശവൻ തേഡ്ഫോം പരീക്ഷ ഒന്നാം ക്ലാസിൽ പാസ്സായി. എട്ടുവർഷം കഴിഞ്ഞു് വൈത്തി ഊർദ്ധ്വൻ വലിച്ചു.

വില്ലുക്കാരൻ രാമൻനായരെ ശ്രീദേവിത്തമ്പുരാന്റെ കിടപ്പറയിൽക്കണ്ട കേശവമേനോൻ പൊട്ടിത്തെറിച്ചു. തമ്പുരാന്റെ കരണത്തൊന്നു പൊട്ടിച്ചു പിരിഞ്ഞ കേശവമേനോന് കുഞ്ഞുകുട്ടിത്തമ്പുരാൻ, വലിയമ്മത്തമ്പുരാൻ കോവിലകത്തു് ജോലിവാങ്ങിക്കൊടുത്തു. ക്രമേണ മേനോൻ കളഞ്ചം മാനേജരായി.

ശ്രീദേവിത്തമ്പുരാൻ മേനോനെ ആളയച്ചുവരുത്തി. കാലം ദാനം ചെയ്ത പക്വതയോടെ രണ്ടുപേരും പരസ്പരം കുററങ്ങൾ ഏററുപറഞ്ഞു. അന്ത്യംവരെ ബ്രഹ്മചാരിയായിത്തന്നെ മേനോൻ ജീവിച്ചു.

ശ്രീദേവിത്തമ്പുരാൻ മരണക്കിടക്കയിൽ കേശവമേനോനോട് തന്റെ മോഹം പറഞ്ഞു: 'പുനർജ്ജന്മത്തോടടുത്തു് എനിക്കു കേശുന്റെ ഭാര്യയാവണം.' തമ്പുരാൻ തീപ്പെട്ട രാത്രിതന്നെ കേശവമേനോനും നിത്യനിദ്രയിലാണ്ടു. തെക്കേക്കുന്നത്തെ ഭരണം ഗോപാലമേനോന്റെ പിടിയിലായി.

തെക്കേക്കുന്നത്തെ കുടിയാനായിരുന്ന കോടാലിപ്പരമുവിനു് ജോലി മരംവെട്ട്. ഭാര്യ കൊച്ചുനാണി കരുതലുള്ളവൾ. ഉള്ളതുകൊണ്ടു് സംതൃപ്തമായ ജീവിതം. അമീൻ ഗോപാലമേനോൻ പരമുവിനെ സ്വന്തം റിക്ഷക്കാരനാക്കി. എന്നും പത്തിരുപത്തുനാഴികവലി. ടൗണിൽ ഓടിക്കിട്ടുന്ന കാശാണു കൂലി. ചോരബലം കുറഞ്ഞു് ചുമച്ച് രക്തം തുപ്പിയപ്പോൾ ടൗണിലെ ഓട്ടം കുറച്ചു. കുടുംബം പട്ടിണിയുടെ പിടിയിൽ.

അന്ന് രാവിലെ വണ്ടി എടുക്കാൻ നേരത്തു് പരമു മേനോനോടു കെഞ്ചി ഒരുദിവസം ഒഴിവുകൊടുക്കാൻ. തലേന്നു രാത്രി ഒരുപോള കണ്ണടയ്ക്കാൻ കഴിയാത്ത ചുമ. എങ്കിലും മേനോൻ അവധി അനുവദിച്ചില്ല.

പിറേറന്നു തന്നെ കാക്കേണ്ടെന്നു പറഞ്ഞ പരമുവിന്റെ മുഖമടച്ച് ഗോപാലമേനോൻ ആഞ്ഞടിച്ചു. സ്വബോധം നശിച്ച പരമു റിക്ഷയുടെ സീററിനടിയിലെ കത്തി വലിച്ചെടുത്തു് മേനോനെ കുത്തിമലർത്തി. ചോര ഒലിക്കുന്ന കത്തിയുമായി പൊലീസ് സ്റേറഷനിൽ ഹാജരായി.

ജീവപര്യന്തത്തിനു് പരമു ശിക്ഷിക്കപ്പെട്ടു. കുട്ടികളെ വളർത്താൻ കൊച്ചുനാണി കൂലിവേല ചെയ്യാൻ പോയിത്തുടങ്ങി.

പരമദാരിദ്ര്യം സഹിക്കുമ്പോഴും കൊച്ചുനാണി തന്റെ ദേഹം ആരെക്കൊണ്ടും തൊടുവിച്ചിട്ടില്ല. അവളുടെ ശരീരത്തിനു കാവൽ നിന്ന ചെത്തുകാരൻ രാമച്ചേട്ടനോട് അവൾ അടുപ്പം കാട്ടിത്തുടങ്ങി.

നാടാകെ മാറുന്നു. ക്ഷേത്രപ്രവേശന സമരം. അതിനെച്ചൊല്ലിയുള്ള തർക്കങ്ങൾ. പുതിയ കാലാവസ്ഥയിൽ പുതിയ പണക്കാരുയരുന്നു.

ഇതിനിടയിൽ ചെത്തുകാരൻ രാമച്ചേട്ടൻ കൊച്ചുനാണിയോടടുക്കുന്നു. ജീവപര്യന്തം തടവിനു വിധിക്കപ്പെട്ട പരമു ഇനി വരില്ലെന്ന് അവർ തീർച്ചയാക്കി. കൊച്ചുനാണിക്കു് ചെത്തുകാരൻ രാമച്ചേട്ടനിൽ മൂന്നു കുട്ടികളുണ്ടായി. പരമു ജെയിലിൽക്കിടന്നു ഒടുങ്ങിപ്പോകാൻ കൊച്ചുനാണി ആഗ്രഹിച്ചു. കാലം അവളുടെ വികാരങ്ങളെ പാടേ മാററിയെടുത്തു. പക്ഷേ, പരമു ഒരുനാൾ കൊച്ചുനാണിയെയും മക്കളെയും തേടിയെത്തി.

നാണിയുടെ അന്തിത്തുണക്കാരനായ രാമച്ചേട്ടനു അതോടെ വേവലാതി. പരമുവിനെക്കണ്ടാൽ അയാൾ കൊല്ലുമെന്നു തീർച്ചയായിരുന്നു. എങ്കിലും പ്രതീക്ഷയ്ക്കു് വിരുദ്ധമായി പരമു അയാളെ സ്വീകരിക്കയാണുണ്ടായതു്.

അധികകാലം അതു നീണ്ടുപോയില്ല. തൊഴിലുമില്ലാതായ പരമുവിനോടുള്ള ദേഷ്യം നാണി പതുക്കെ പ്രകടിപ്പിച്ചുതുടങ്ങി. അവസാനം ഒരുദിവസം വൈകിവന്ന പരമുവിനോട് കൂരയ്ക്കു പുറത്തുകിടക്കാൻ അവൾ ആവശ്യപ്പെടുകയും ചെയ്തു.

ഗോപാലമേനോന്റെ മകൻ രാധാകൃഷ്ണനെ യാദൃച്ഛികമായാണ് പരമു കണ്ടുമുട്ടിയതു്. ജോലിതിരക്കി ഉട്ടൂപ്പിന്റെ കൊപ്രാക്കളത്തിൽ പോയെങ്കിലും കൈയുംവീശി ഇറങ്ങിപ്പോരേണ്ടിവന്നു. അവസാനം തെക്കേക്കുന്നത്തു തറവാട്ടിൽ ചെന്നു. അവിടെനിന്നും ഊണുകഴിച്ച് ഇറങ്ങുമ്പോൾ രാധാകൃഷ്ണനെ വീണ്ടും കണ്ടു. ആ കണ്ടുമുട്ടൽ പരമുവിനെ ആകെ തളർത്തി.

തുടർന്നു വായിക്കുക.



## നോവൽ
## ഇരുപത്തൊന്ന്

**എം. എം. മേനോൻ**

**കെ**ട്ടിപ്പിടിച്ച് ഉമ്മവച്ചു. എടുത്തു പൊക്കി നിലത്തുനിറുത്തി.

"എടോ പരമുച്ചോനേ" അങ്കമാലിക്കാരൻ പുനസ്സമാഗമത്തിന്റെ ലഹരിയിൽ. "താൻ തൊലഞ്ഞുപോയെന്നാടോ നമ്മേല്ലാം കരുതീതു്."

"ചത്തില്ല അന്തോണിച്ചേട്ടാ" പരമു നെടുവീർപ്പിട്ടു, "ആ ജേലീവച്ച് എല്ലാം ഒടുങ്ങീരുന്നെങ്കി."

പരമുവിന്റെ മുഖഭാവം ശ്രദ്ധിച്ചതപ്പോൾ. എന്തോ പന്തികേടുണ്ടെന്ന് അന്തോണിക്കു ബോദ്ധ്യമായി.

ആദ്യം തോന്നിയ ഉന്മേഷമെല്ലാം തണുത്തു.

"എന്നാ പററീടോ?"അയാൾ തിരക്കി.

"എല്ലാം പറയാം" പരമു പറഞ്ഞു.

"വാടോ നമക്കു് വീട്ടീട്ടുപോവാം" അന്തോണി ക്ഷണിച്ചു. "നമക്കിന്ന് മെനയായിട്ടൊന്നു മിനുങ്ങണം. എത്ര കാലം കൂടി കണ്ടതാ."

അന്തോണിയുടെ കാർ കാലഹരണപ്പെട്ട മോഡൽ. അതോടുന്നതു് അന്തോണിയുടെ മനോധൈര്യം ഒന്നുകൊണ്ടു മാത്രം. അതിന്റെ ഇരമ്പംകേട്ടാൽ ആളുകളെല്ലാം ഓടിമാറും, അവർ വിളിച്ചുകൂകും:

"ദേ വരണെടാ കെട്ടുവള്ളം."

അന്തോണി ചിരിക്കും.

കെട്ടുവള്ളത്തിന്റെ മുൻസീററിൽ പരമുവിനെ ഇരുത്തി, സുദർശനം പിടിക്കുന്നതു് അന്തോണിതന്നെ.

കാറിൽ കയറുന്നതു് ജീവിതത്തിൽ ആദ്യമായി. ആടിയും ഉലഞ്ഞും ഞര



ങ്ങിയും മൂളിയും അന്തോണിയുടെ ജാംബവാൻ മോഡൽ കാർ മുന്നോട്ടു നീങ്ങിയപ്പോഴ് പരമു തൽക്കാലത്തേക്ക് എല്ലാ ദുഃഖങ്ങളും വിസ്മരിച്ചു.

''അന്തോണിച്ചേട്ടൻ ആളുകൊള്ളാമല്ലോ'' അയാൾ അഭിനന്ദിച്ചു. ''പക്ഷേങ്കി എന്നാ എരമ്പാ?''

''താനെന്നാ കരുതീടോ ചോനെ?'' അന്തോണിയുടെ നർമ്മബോധമുണർന്നു. ''ഏറോപ്ലേനിന്റെ എഞ്ചിനാ ഇതീ ഫിററുചെയ്തിരിക്കുന്നെ.''

''ഇക്കണക്കിന് അന്തോണിച്ചേട്ടൻ ഏറോപ്ലേനും മേടിക്കും'' പരമുവിന് ഉറപ്പായിരുന്നു.

''എടോ പരമുച്ചോനേ'' അങ്കമാലിക്കാരൻ വിളിച്ചു. ''കർത്താവിന്റെ കൃപേണ്ടേങ്കി ഞാനൊന്നു വെലസും. താൻ കണ്ടോ''

അതു ശരിയാണെന്ന് പരമുവിനും തോന്നി, അന്തോണിയുടെ ബംഗളാവിനു മുമ്പിൽ കാറുചെന്നു നിന്നപ്പോൾ.

''എടീ മേഴ്സിക്കൊച്ചേ'' കാളിങ് ബെല്ലിന്റെ ശബ്ദത്തോടൊപ്പം അങ്കമാലിക്കാരന്റെ വിളിയും, ''ഇതാരാന്നു നോക്കിക്കെ.''

വാതിൽപ്പാളികൾ മലർക്കെ തുറന്നു മെഴ്സി പ്രത്യക്ഷപ്പെട്ടു. പഴയ ചെറിയൊരു പെണ്ണിന്റെ സ്ഥാനത്ത് പ്രൗഢയായ സ്ത്രീ.

''വാടോ, ഈ സോഫേലോട്ടിരി' പരമുവിന്റെ കൈ പിടിച്ച് അന്തോണി അകത്തേക്കു കയററി.

''എടീ മെഴ്സിക്കൊച്ചേ'' അയാൾ ഭാര്യയുടെ നേരേ തിരിഞ്ഞു. ''നീ ഇയാളെ അറിയോന്നു നോക്കിക്കെ.''

പന്തംകണ്ട പെരുച്ചാഴിയെപ്പോലെ മിഴിച്ചു നിൽക്കുന്ന പരമു. മെഴ്സി നോക്കി. കണ്ടുമറന്ന രൂപം. അവൾ ഓർമ്മയിൽ പരതി. ഈ മനുഷ്യനെ ഓർമ്മ തോന്നുന്നില്ലല്ലൊ.

''അപ്പോ നീ തോററു?'' അന്തോണി ചിരിച്ചു. ''ഈ സോഫേലോട്ടിരീടോ'' ബലമായി പരമുവിനെപിടിച്ച് അയാൾ സോഫയിലിരുത്തി.

''എടീ മേഴ്സിക്കൊച്ചേ''അന്തോണി വിളിച്ചു. എടീ, ആ നരകാസുരനെ കൊന്നു് ജീവപര്യന്തം പോയ പരമുച്ചോനെ നീ മറന്നോ?''

''മാതാവേ!'' മെഴ്സിക്ക് ഓർമ്മ വന്നതപ്പോൾ. ''ഇന്നലെക്കൂടി നമ്മാ ഇവടെ പരമുച്ചോന്റെ കാര്യം പറഞ്ഞതാ''

''ഇപ്പോ നിനക്കോർമ്മവന്നു'' അങ്കമാലിക്കാരൻ പറഞ്ഞു. ''നീ വെക്കം ഒന്നു മിനുങ്ങാനൊള്ള വട്ടോല്ലാം തയ്യാറാക്ക്''

''പരമുച്ചേട്ടൻ എന്നാ വന്നതു്?'' മെഴ്സി വിശേഷം തിരക്കി. ''ചോത്തിക്കും മക്കക്കും സുകാണോ?''

''വന്നട്ട് ഇമ്മിണി നാളായി'' പരമു ചിരിച്ചു. ''എല്ലാർക്കും പരമസുകം.''

''നീ അകത്തോട്ടു ചെല്ലെടീ പോക്കേ'' അന്തോണി അക്ഷമനായി. ''വെക്കാവട്ടെ.''

മെഴ്സി അകത്തേക്കു പോയപ്പോൾ അയാൾ പരമുവിന്റെ നേരേ തിരിഞ്ഞു:

''പറേടോ. താനെന്നാ ഒളിച്ചുകളിക്കുന്നെ?''

പരമുവിന്റെ തൊണ്ട ഇടറി:

''ജേലാരുന്നു അന്തോണിച്ചേട്ടാ ഇതീ ഭേദം.''

ഉണരുമ്പോൾ പൊരിവെയിലത്ത്. വരാന്തയിൽ.

ഒരുപക്ഷേ, വെയിലിന്റെ ചൂടേററ് ഉണർന്നതാവാം.

ക്ലാവുപിടിച്ച ഓട്ടുഗ്ലാസിൽ തണുത്ത കട്ടൻ കാപ്പിയുമായി ഓമന:

''അച്ചാ, കാപ്പി.''

''വേണ്ട മോളേ.''

തലയ്ക്ക് വല്ലാത്ത ഘനം. ശരീരം മുഴുവൻ വേദന. എല്ലും മുള്ളും നുറുങ്ങിയതുപോലെ.

പെട്ടെന്ന് തലേരാത്രി ഓർമ്മവന്നു.

മാധവിയുടെ സൽക്കാരം. കൊച്ചുനാണിയുടെ ആട്ടും തുപ്പും.

അമീൻ കൊച്ചുതമ്പുരാനോടുള്ള കലി അടങ്ങിയിരുന്നില്ല, കുത്തിക്കൊന്നിട്ടും. ഒടുങ്ങാത്ത പക. ജയിലിൽവച്ച് ഒരു നൂറുവട്ടം ഓർത്തിരുന്നു. അപ്പോഴെല്ലാം ശപിക്കും: ദ്രോഹീ...നീ എന്റെ ജന്മം പാഴാക്കി.

ജീവപര്യന്തം കഴിഞ്ഞെത്തി രണ്ടുമൂന്നാഴ്ചയായിക്കാണും. നീണ്ടുമെലിഞ്ഞ ഒരു ചെറുപ്പക്കാരൻ വഴിയിൽ തടുത്തു നിറുത്തി കുശലം ചോദിച്ചു:

''പരമുച്ചോൻ എന്നാ വന്നതു്?''

എന്തുകൊണ്ടോ ആ ചോദ്യം രസിച്ചില്ല. ഈർഷ്യയോടെ മറുപടി നൽകി:

''രണ്ടുമൂന്നാഴ്ചയായി.''

അപ്പോൾ അടുത്തചോദ്യം:

''സുഖാണോ?''

ദേഷ്യം വന്നു. മറുപടിക്ക് ഒട്ടും മയമുണ്ടായിരുന്നില്ല



''ദെയ്വം സഹായിച്ച് ഒരു സുക്കേടുല്യ.''

നീണ്ടുമെലിഞ്ഞ ആ ചെറുപ്പക്കാരൻ ചിരിച്ചു. അയാൾ ചോദിച്ചു:

''പരമുച്ചോന് എന്നെ മനസ്സിലായോ?''

ഇതൊരു വയ്യാവേലി, നാട്ടിലെ എല്ലാ എമ്പോക്കികളേയും ഞാൻ അറിയണമെന്നുണ്ടോ?

''അറിയണോന്നില്ല.'' പ്രതിഷേധം ആ മറുപടിയിലൊതുക്കി. നീണ്ടുമെലിഞ്ഞ ആ ചെറുപ്പക്കാരൻ അപ്പോഴും ചിരിച്ചു.

''ഗോപാലമേനോന്റെ മോനാ.'' അയാൾ പറഞ്ഞു. ''രാധാകൃഷ്ണൻ.''

ചൂളി. കത്തിയുടെ വായ്ത്തലയേക്കാൾ മൂർച്ചയുള്ള ചിരി. അതിൽത്തട്ടി നാവു പിഴുതുവീണു. അപ്പോൾ ഉള്ളിൽ ദേഷ്യം പതഞ്ഞുപൊങ്ങി.

ഉത്തരം മുട്ടിയാൽ കൊഞ്ഞനം. കാക്കിച്ചു തുപ്പിയിട്ട് വെട്ടിത്തിരിഞ്ഞു നടന്നു.

കൊല്ലുമെടാ, കൊല്ലും. ഇനിയും. നിന്റെ തന്തയെ. ചത്തുപോയ ആ പിഴയാളിയെ.

തീരാത്തകലി. ഒടുങ്ങാത്ത പക.

കൂടെ ഉണ്ടായിരുന്ന രാമൻകുട്ടിക്കു വല്ലാതായി.

''പുള്ളേളരെല്ലാം നല്ലോരാ'' ക്ഷമാപണമെന്നപോലെ അയാൾ പറഞ്ഞു: ''നല്ല തങ്കപ്പെട്ട സൊബാവാ. പ്രത്യേകിച്ചും ഈ കൊച്ചമ്പ്രാന്റെ.''

പരമുവിന് ശുണ്ഠിവന്നു. രാമൻകുട്ടിയുടെ നേരേ അയാൾ ചാടി.

''എന്നാ താൻ തലേക്കേററി വെയ്.''

അമീൻ കൊച്ചുതമ്പുരാന് ജീവപര്യന്തത്തിൽനിന്നു് മോചനം കൊടുത്തപ്പോൾ ആ കുട്ടികളെ ഓർത്തില്ല. ഓർക്കുന്നതിപ്പോൾ. ആദ്യമായി മനഃസാക്ഷി കുത്ത്. പശ്ചാത്താപത്തിന്റെ ഭാരം.

ഛെ...ഛെ...ഞാനിങ്ങിനെ തൊട്ടാവാടി ആയിക്കൂട. പരമു മെല്ലെ എഴുന്നേററു. നീണ്ടുമെലിഞ്ഞ രാധാകൃഷ്ണൻ കൊച്ചുതമ്പുരാന്റെ സൗമ്യമായ ചിരിയുടെ ശബ്ദം കാതുകളിൽ.

അയാൾ ഞെട്ടി. തലപെരുക്കുന്നു. സൗമ്യമായ ആ ചിരിക്ക് ഇത്ര ഭീകരമായ മുഴക്കമോ? ചെകിടടയ്ക്കുന്നു.

ചെവികൾ രണ്ടും പൊത്തിപ്പിടിച്ച് അയാൾ മുററത്തേക്കിറങ്ങി. വേച്ചുവേച്ച് കിണററിൻകരയിലേക്ക്. ഒരുപാള വെള്ളംകോരി വായും മുഖവും കഴുകി.

ചിരിയുടെ ശബ്ദം നേർത്തുനേർത്ത് ഇല്ലാതാവുന്നു. അപ്പോൾ മറെറാരു ശല്യം. ചെവിക്കുള്ളിൽ ഒരു മൂളൽ. വണ്ടു മൂളുന്നതുപോലെ. തലയ്ക്കുള്ളിൽ ഒരിരമ്പം.

പഴുത്ത ഒരു മാവില എടുത്ത് പല്ലുതേച്ചു. നാവുവടിച്ചപ്പോൾ ഓക്കാനം. കുറേ കയ്പുനീർ ഛർദ്ദിച്ചു.

വീണ്ടും ഒരുപാള വെള്ളം വലിച്ചുകയററിയതു നന്നെ വിഷമിച്ച്. ഒരിക്കൽക്കൂടി വായകഴുകി. അവശേഷിച്ച വെള്ളം ഒററവലിക്ക് അകത്ത്.

ഛർദ്ദിച്ചുപോയപ്പോൾ തളർച്ച. എങ്കിലും വലിയൊരാശ്വാസം. തലയുടെ ഭാരം നീങ്ങി. വണ്ടുമൂളൽ മാറിക്കിട്ടി. ചിരിയുടെ ശബ്ദവും കേൾക്കുന്നില്ല.

ഉടുത്തിരുന്ന മുണ്ടഴിച്ചു കുടഞ്ഞുടുത്തു. തിരിച്ചുവന്നു തോർത്തെടുത്തു മുഖംതുടച്ചു. ഇറങ്ങി നടക്കാൻ തുടങ്ങുമ്പോൾ ഓമന മുമ്പിൽ:

''അച്ചനെവിടത്തോട്ടാ?''

''ഒന്നിത്രടം വരെ മോളേ'' എങ്ങോട്ടു പോകുന്നെന്നു പരമുവിനുതന്നെ രൂപമില്ല;

''രാജപ്രമുകൻ കെറീച്ചാണല്ലൊ'' കൊച്ചുനാണി പുച്ഛിച്ചു. ''കട്ടൻകാപ്പീം കഞ്ഞീം മോന്താതാണല്ലോ എഴുന്നുള്ളത്.''

വഴിയിലെത്തി അല്പസമയം ശങ്കിച്ചു നിന്നു. ഇരുന്നുതിന്നു സുഖിച്ച നാളുകൾക്കു സലാം. ഇനി ജലപാനം ചെയ്യുന്നതു് അദ്ധ്വാനിച്ചിട്ട്.

നേരേ ഇട്ടൂപ്പുമാപ്പിളയുടെ കൊപ്രക്കളത്തിലേക്കു നടന്നു.

അയിത്തക്കാരെ അമ്പലത്തിൽ കയററുന്നതു ചെറുത്തു നിന്നെന്നതു നേര്. പക്ഷേ, പരിവർത്തനത്തിന്റെ പടഹധ്വനികൾ മുഴങ്ങുന്നു. ആ മുഴക്കം വലിയ മനയ്ക്കലെ വലിയതിരുമേനിയുടെ കാതുകളിലും. പുതുതായി രാജാധികാരം കിട്ടിയ കറുത്ത ധ്വരകൾ വോട്ടുപെട്ടിയിൽ കണ്ണുനട്ട് എന്തെല്ലാമോ കോപ്രായങ്ങൾ കാട്ടിക്കൂട്ടാൻ തുടങ്ങുന്നതിന്റെ ഗന്ധം തിരുമേനിക്ക്.

കാര്യസ്ഥനെ വിളിച്ചു വലിയ തിരുമേനി തിരക്കി:

''എടോ ഇട്ടൂപ്പേ, കുടികെടപ്പുകാരും വാരക്കാരും പാട്ടക്കാരുമായി ശ്ശി ആളുകളില്ലെ നമുക്ക്?''

''ഒണ്ടേ'' ഇട്ടൂപ്പു പറഞ്ഞു.

''ശ്ശീണ്ടാവും, ല്യെ?'' അവരുടെ സംഖ്യം തിരുമേനിക്കു നിശ്ചയമില്ല. ''ഒരമ്പതു്, അറുപതു്?''

''അതീ കൂടുതലുണ്ടാവുന്നാ അടിയത്തിന്റെ മനക്കണക്ക്'' കാര്യസ്ഥനും കൃത്യമായി കണക്കറിഞ്ഞുകൂട.

''ഒരു കാര്യം ചെയ്യാ'' തിരുമേനി നിർദ്ദേശിച്ചു. ''ആവശ്യക്കാർക്കു തീറു കൊടുക്കാ. നാട്ടുനടപ്പ് എത്ര്യാച്ചാ അതിലല്പം താഴ്ത്തി.''

''അതു വേണോ തിരുമേനീ?'' ഇട്ടൂപ്പ് തല ചൊറിഞ്ഞു. ''ഇന്നാട്ടീ ആകെക്കൂടീള്ള ഒരു വല്യ ജന്മിയാ...''

''പോട്ടടോ'' ജന്മിത്വം നഷ്ടപ്പെടുന്നതിൽ വലിയ തിരുമേനിക്കു കുണ്ഠിതമില്ല. ''തീരെ ഗതീല്യാത്ത കുടികെടപ്പുകാരെ പറമ്പിന്റെ ഒരു മൂലയ്ക്കു മാററി പതിപ്പത്തുസെൻറിന്റെ തീറവകാശം കൊടുത്തു വേലി കെട്വാ. മനസ്സിലാവണ്ടോ?''

''റാൻ.''

പിറേറന്നു മുതൽ മുക്തിയാറുള്ള കാര്യസ്ഥന്റെ വീട്ടുപടിക്കൽ കുടികിടപ്പുകാരുടേയും പാട്ടക്കാരുടേയും നീണ്ടനിര. പറഞ്ഞു തെററിയവർ പരാതിയുമായി സാക്ഷാൽ വലിയ തിരുമേനിയുടെ തിരുമുമ്പിൽ.

''അപ്പോ നിങ്ങളു പറയണതു് ഇട്ടൂപ്പു നമ്മളെ പററിക്കുന്നൂ?'' വലിയ തിരുമേനി ഉച്ചത്തിൽ ചിരിച്ചു. ''നമുക്ക് നല്ല നിശ്ശ്യോണ്ട്. ആ ഏഭ്യൻ നമ്മളെ പററിക്കുംന്ന്. പക്ഷേ...''



തിരുമേനി ഒരു സത്യം തുറന്നുപറഞ്ഞു: ''ഇതെല്ലാം ഒരൂട്ടം പററിക്കലാ.''

തിരുമേനിയുടെ വിഷ്ണിച്ചിരി.

ആ വാക്കുകളുടെ പൊരുൾ അവർക്കു മനസ്സിലായില്ല.

സ്ഥലവിസ്തീർണ്ണം കുറയുന്നതനുസരിച്ച് ബാങ്കുകണക്കിൽ വർദ്ധന, വലിയ തിരുമേനിയുടേയും ഇട്ടൂപ്പിന്റേയും. ഇട്ടൂപ്പിന് കൂടുതലായി ഒരു കുടവയർ, കൊപ്രക്കളം, വിസ്തൃതമായ പാടശേഖരങ്ങൾ.

എല്ലാംകൂടി നോക്കിഎടുക്കാൻ ബുദ്ധിമുട്ടായപ്പോൾ ഇട്ടൂപ്പ് തലചൊറിഞ്ഞ് വലിയ തിരുമേനിയുടെ മുമ്പിൽ.

''അടിയത്തിനു പാങ്ങുകേടായി.'' അയാൾ പറഞ്ഞു. ''മനസ്സു ചെല്ലണേടത്ത് ശരീരം എത്തണില്ല.''

''അതായതു് കാര്യസ്ഥസ്ഥാനം ഒഴിയണംന്നായിരിക്കും?'' തിരുമേനിക്കു ക്ഷണം പിടികിട്ടി. ''ആയ്ക്കോളൂ. ഒരു വിരോധോല്യ. ഇനീപ്പോ എന്തു നോക്കീടുക്കാനാ, അല്ലെ?''

ഇട്ടൂപ്പു ചിരിച്ചു.

''അങ്ങനന്ന്യാവട്ടടോ ഇട്ടൂപ്പേ.'' തിരുമേനി കുലുങ്ങിച്ചിരിച്ചു. ''ഇനീപ്പോ ഈ കാര്യസ്ഥ സ്ഥാനം തനിക്കൊരു പോക്കണക്കേടാ.''

വയസ്സായിട്ടും വലിയ തിരുമേനിയുടെ നർമ്മബോധത്തിന് ഒരു കുറവുമില്ല.

''ഇപ്പോൾ നമ്മളേക്കാൾ വല്യജന്മി താനാണല്ലൊ?''

വലിയ തിരുമേനി ചിരിച്ചുവശംകെട്ടു.

ആ ഇട്ടൂപ്പ് മുതലാളിയുടെ കൊപ്രക്കളത്തിൽ.

''എന്താടോ പരമുച്ചോനെ?'' ഇട്ടൂപ്പ് ലോഹ്യം പറഞ്ഞു: ''താൻ വന്നെന്നറിഞ്ഞു.''

''ചുമ്മാണ്ടു മൊതലാളി'' തോർത്തെടുത്ത് പരമു കൈത്തണ്ടയിലിട്ടു:

''നല്ല കാലാണോടോ?'' ഇട്ടൂപ്പ് ചിരിച്ചു.

''കാലത്തിനൊന്നും ഒരു മോശോല്യ മൊതലാളി.''

''പിന്നെ?''

''നമുക്ക് വേലേം പണീമില്ല.''

''തനിക്കാരാണടോ പണിതര്വാ?'' മുതലാളി ചോദിച്ചു. ''എപ്പഴാ കുത്തിക്കൊല്ലണേന്നറിയ്വോ? എല്ലാർക്കുമില്ല്യെ പ്രാണഭയം?''

പരമുവിന്റെ മുഖം ഇരുണ്ടു.

അല്പനേരം ചുററിപ്പററി നിന്നിട്ട് അയാൾ യാത്ര ചോദിച്ചു:

''എന്നാ...എറങ്ങട്ടെ മൊതലാളി?''

''ആട്ടെ'' മുതലാളി പറഞ്ഞു. ''വല്ലതുണ്ടേങ്കി അറീക്കാം.''

അറിയിക്കുന്നതു് തന്റെ മരിപ്പ്. ആ തിരുമേനിയെ പററിച്ചെടുത്ത കാശിന്റെ കൊഴുപ്പല്ലെ തനിക്ക്?

ഹൂ...

ശരീരവും മനസ്സും തളർന്നു മടങ്ങുമ്പോൾ തെക്കേക്കുന്നത്തു തറവാട്ടിന്റെ പടിപ്പുരയ്ക്കു മുന്നിൽ കൊച്ചുതമ്പുരാട്ടി.

പരസ്പരം കണ്ടു. കണ്ണുകൾ തമ്മിലിടഞ്ഞു.

പരമുവിന്റെ ശിരസ്സു കുനിഞ്ഞു.

കൊച്ചുതമ്പുരാട്ടിയുടെ ദീർഘനിശ്വാസം. കണ്ണുകളിൽനിന്ന് രണ്ടിററു കണ്ണുനീർ.

''പരമുച്ചോൻ അറിയ്യോ?''

പരമു നിന്നു ദഹിച്ചു.

''കഴിഞ്ഞതെല്ലാം കഴിഞ്ഞു പരമുച്ചോ

(ശേഷം 35-ാം പേജിൽ)

# രണ്ട്

# ആശാൻെറ സാമൂഹിക ദൗത്യം

## എം. കെ. കുമാരൻ

**ആ**ശാൻെറ കാലഘട്ടത്തിൽവേറെയും ചില പ്രധാന സംഭവങ്ങളുണ്ടായി. 1918-ലെ പൗരാവകാശ പ്രക്ഷോഭണം, ഇന്ത്യൻ നാഷണൽ കോൺഗ്രസ് പ്രവർത്തനം, ക്ഷേത്രപ്രവേശനവാദം ഇവ എടുത്തുപറയാവുന്ന സംഗതികളാണ്. സർക്കാർ സർവ്വീസിലും, പ്രതിനിധി സഭകളിലും സമുദായനീതി നടപ്പിലാക്കുന്നതിനുവേണ്ടിയുള്ളതായിരുന്നു പൗരാവകാശ പ്രക്ഷോഭണം. ഇതിനു നേതൃത്വം നൽകിയതു ക്രിസ്ത്യാനികളായിരുന്നു. ടി. കെ. മാധവനും മററ് ഈഴവ നേതാക്കന്മാരും ആ പ്രക്ഷോഭണത്തിൽ പങ്കെടുത്തു.

1919-ൽ ഗാന്ധിജി നേതൃത്വമേറെറടുത്തതിനെത്തുടർന്ന് തിരുവിതാംകൂറിലും കോൺഗ്രസ്പ്രവർത്തനമാരംഭിച്ചു. പക്ഷേ അങ്ങുമിങ്ങും ചില കമ്മിററികൾ ഏർപ്പെടുത്തിയതല്ലാതെ പറയത്തക്ക രാഷ്ട്രീയ പ്രവർത്തനമൊന്നും നടത്തിയില്ല. ഏതാനും സവർണ്ണ ഹിന്ദുയുവാക്കന്മാരാണ് കോൺഗ്രസ് കമ്മിററികൾ സ്ഥാപിച്ചു പ്രവർത്തിച്ചത്. ഈഴവർ, ക്രിസ്ത്യാനികൾ, മുസ്ലിങ്ങൾ മുതലായ സമുദായങ്ങൾ കോൺഗ്രസ്സിൽ നിന്നും അകന്നുനിന്നു. ഖിലാഫത്ത് പ്രസ്ഥാനവും മലബാർ കലാപവും ആ ബ്രിട്ടീഷ് ഇന്ത്യൻ പ്രദേശത്തുപോലും കോൺഗ്രസ്സിനെ നിർജ്ജീവമാക്കി. 1920-21 കാലഘട്ടത്തിലുണ്ടായ ഈ പതനത്തിൽനിന്നു കോൺഗ്രസ്സിനു കരകയറാൻ പിന്നെ ഒരു പത്തുവർഷത്തോളം വേണ്ടിവന്നു.

ക്ഷേത്രപ്രവേശന വാദത്തിനു മുൻകയ്യെടുത്തതും അതിനെ ഒരു പ്രക്ഷോഭണമാക്കിയതും ദേശാഭിമാനി ടി. കെ. മാധവനാണ്. അദ്ദേഹം കോൺഗ്രസ്സിൽ ചേരുന്നതിനുമുമ്പുതന്നെ കോൺഗ്രസ്സാദർശക്കാരനായിത്തീർന്നിരുന്നു. തൻെറ ക്ഷേത്രപ്രവേശനവാദത്തിന് കോൺഗ്രസ്സുകാരുടെ അനുഭാവവും സഹകരണവും തേടിയപ്പോഴാണ് കോൺഗ്രസ്സാദർശത്തിൻെറ ഉള്ളുകള്ളി അദ്ദേഹത്തിനു മനസ്സിലായത്. കോൺഗ്രസ്സുകാരുടെ 'ശുദ്ധദേശീയവാദ' വും മാധവൻെറ ക്ഷേത്രപ്രവേശന വാദവും മുഖത്തോടുമുഖം നോക്കി സ്തംഭിച്ചു നിന്നുപോയി. പക്ഷേ, ആ ദേശാഭിമാനി നിരാശനായി പിൻതിരിഞ്ഞില്ല. അദ്ദേഹം മഹാത്മജിയെ കണ്ടു സംസാരിച്ചു. മഹാത്മാവ് ക്ഷേത്രപ്രവേശനവാദത്തെ അനുകൂലിച്ചു. തുടർന്ന് കോൺഗ്രസ്സിൻെറ പിന്തുണ നേടുവാനും മാധവനു കഴിഞ്ഞു. അതിൻെറ ഫലമായിട്ടാണ് വൈക്കം സത്യഗ്രഹമുണ്ടായത്. അപ്പോഴത്തേക്കും ആശാൻ ഈ ലോകത്തുനിന്നുതന്നെ മറഞ്ഞുകഴിഞ്ഞിരുന്നു.



തിരുവിതാംകൂർ രാഷ്ട്രീയത്തിൻെറ പിന്നത്തെ ഗതിയെന്തായിരുന്നു എന്നു കൂടി അല്പം അറിഞ്ഞിരിക്കേണ്ടതുണ്ട്.

വൈക്കം സത്യഗ്രഹം പൊടിപൂരമായി നടന്നു. ഈഴവരും നായർ സമുദായത്തിലെ ഉല്പതിഷ്ണുക്കളും തോളോടുതോൾ ചേർന്നു പ്രവർത്തിക്കുന്നതിന് അവസരം ലഭിച്ചു. അതു് വലിയ ഒരു നേട്ടംതന്നെയായിരുന്നു. നിർഭാഗ്യവശാൽ ആ സുവർണ്ണകാലം അല്പകാലമേ നിലനിന്നുള്ളു.

ക്ഷേത്രപ്രവേശന പ്രക്ഷോഭണത്തിൻെറ നേതാവായ ടി. കെ. മാധവൻ, സമുദായ കാര്യങ്ങളിൽ ആശാൻെറ വിമർശകനും എതിരാളിയുമായിരുന്നു. ആശാൻ മിതവാദിയായിപ്പോയി എന്നായിരുന്നു മാധവൻ പ്രഭൃതികളുടെ ആക്ഷേപം. ക്ഷേത്രപ്രവേശനത്തിന് അടിയന്തരപ്രാധാന്യം ആശാൻ കല്പിച്ചിരുന്നില്ല. ഈഴവർക്കു് സ്വന്തമായി ക്ഷേത്രങ്ങളുണ്ടല്ലോ. തല്ക്കാലം അവിടെ ആരാധന നടത്തിയാൽ മതിയെന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ആശാൻ മുൻഗണന നൽകിയതു് സഞ്ചാരസ്വാതന്ത്ര്യം, വിദ്യാഭ്യാസ പുരോഗതി, സർക്കാർ സർവ്വീസിൽപ്രവേശനം, രാഷ്ട്രീയാധികാരത്തിൽ പങ്ക് എന്നിവയ്ക്കായിരുന്നു. ക്ഷേത്രപ്രവേശന പ്രക്ഷോഭണം, കാതലായ ഈവക കാര്യങ്ങളിൽ നിന്ന് ശ്രദ്ധ വ്യതിചലിപ്പിക്കുവാനേ ഉപകരിക്കു എന്നും അദ്ദേഹം വിശ്വസിച്ചിരുന്നു.

ടി. കെ. മാധവൻ ക്ഷേത്രപ്രവേശന വാദവുമായി മുമ്പോട്ടുപോയി. അദ്ദേഹം കോൺഗ്രസ്സുകാരെ കൂട്ടുപിടിച്ചതും, വൈക്കം സത്യഗ്രഹത്തിനു പുറപ്പെട്ടതും, അതുവരെ താനുംപെട്ടു പ്രവർത്തിച്ചിരുന്ന എസ്. എൻ. ഡി. പി. യോഗത്തെ മറികടന്നുകൊണ്ടാണ്. സത്യഗ്രഹപ്രചരണ കോലാഹലങ്ങൾക്കിടയിൽ മാധവൻെറ പോക്കിനെപ്പററി പരസ്യമായ വിമർശനങ്ങളൊന്നും സമുദായപക്ഷത്തു നിന്നും ഉണ്ടായില്ല. എന്നാൽ സത്യഗ്രഹം അവസാനിച്ചതോടുകൂടി ഈ അവസ്ഥയ്ക്കു മാററംവന്നു. ക്ഷേത്രപ്രവേശന വാദവുമായി മുമ്പോട്ടുപോയ മാധവൻ ക്ഷേത്രറോഡിലെ സഞ്ചാരസ്വാതന്ത്ര്യം പോലും നേടാതെയാണു മടങ്ങിവന്നതു്. ഇതിൻെറ ഫലമായി ഈഴവയുവാക്കൾക്കിടയിൽ ഹിന്ദുമത വിരോധവും, നിരീശ്വരവാദവും മററും തലപൊക്കി. 'സ്വതന്ത്രസമുദായം' എന്ന ആശയം രൂപംകൊണ്ടുതുടങ്ങിയതും അക്കാലത്താണ്.

ബുദ്ധിമാനായ ടി. കെ.യ്ക്കു് ഈ മാററത്തിൻെറ അർത്ഥം ശരിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഈഴവസമുദായത്തിൻെറ പിൻതുണയില്ലെങ്കിൽ താൻ ആരുമല്ലെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ആശാനെ എതിർക്കുകയും, ക്ഷേത്രപ്രവേശനവാദം ഉയർത്തിപ്പിടിക്കുകയും ചെയ്തുകൊണ്ടാണ് അദ്ദേഹം ഈഴവയുവാക്കളുടെ ആരാധ്യനേതാവായിത്തീർന്നതു്. ആ നേതൃത്വം തൻെറ കൈകളിൽനിന്നു വഴുതിപ്പോകുന്നതായി അദ്ദേഹം കണ്ടു. രാഷ്ട്രീയതന്ത്രജ്ഞനായ ടി. കെ. പിന്നെ ഒട്ടും താമസിച്ചില്ല—പഴയ പൗരാവകാശ പ്രക്ഷോഭണായുധം കൈയിലെടുത്തു. പിന്നെ, മരിക്കുന്നതുവരെ ആ ദേശാഭിമാനി മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ചതു് ഈഴവർക്കു സർക്കാർ സർവ്വീസിൽ ജനസംഖ്യാനുപാതികമായ പ്രാതിനിധ്യം കരസ്ഥമാക്കുന്നതിലായിരുന്നു. ആയിടയ്ക്കുതന്നെ അദ്ദേഹം എസ്. എൻ. ഡി. പി. യോഗത്തിൻെറ സംഘടനാസെക്രട്ടറിസ്ഥാനം ഏറെറടുത്തു് യോഗത്തെ ശക്തിപ്പെടുത്തുകയും ചെയ്തു. കോൺഗ്രസ്സുകാരനായ മാധവൻ സമുദായവാദിയായതിനെപ്പററി ദേശീയവാദികളിൽനിന്ന് ആക്ഷേപമുണ്ടായി. പക്ഷേ, അദ്ദേഹം അതു വകവച്ചില്ല. ചരിത്രം തന്നിലർപ്പിച്ചിരിക്കുന്ന താൽക്കാലിക കർത്തവ്യം താൻ നിർവ്വഹിക്കുകയാണെന്നും, അതുകഴിഞ്ഞിട്ട് 'ശുദ്ധദേശീയം' എടുത്തുകൊള്ളാമെന്നുമായിരുന്നു വിമർശകർക്കു് അദ്ദേഹം നൽകിയ മറുപടി.

1930-ൽ ടി. കെ. മാധവൻ അകാലചരമം പ്രാപിച്ചു. ഈഴവസമുദായത്തെ സംബന്ധിച്ചിടത്തോളം ആ മരണം തീരാനഷ്ടമായിരുന്നു. അദ്ദേഹം ജീവിച്ചിരുന്നെങ്കിൽ നിവർത്തനപ്രക്ഷോഭണത്തെ നയിക്കുന്നതു മററാരുമായിരിക്കാനിടയില്ല. വൈക്കം സത്യഗ്രഹസമാപനത്തിനുശേഷമുള്ള അദ്ദേഹത്തിൻെറ പ്രവർത്തനം ഈ നിഗമനത്തിലേക്കാണു വിരൽ ചൂണ്ടുന്നതു്.

നിവർത്തനക്കാർ കോൺഗ്രസ്സിനെ കൂട്ടുപിടിച്ചില്ല. നേരേമറിച്ച് ബ്രിട്ടീഷ് ഗവൺമെൻറിൻെറ സഹായം തേടുകയും ചെയ്തു. മാധവൻ ഇതിനെ അനുകൂലിക്കുമായിരുന്നോ എന്നു സംശയിച്ചേക്കാം. സംശയമൊന്നും വേണ്ട, അദ്ദേഹവും ബ്രിട്ടീഷ് മേൽക്കോയ്മയുടെ സഹായം തേടുമായിരുന്നു. തിരുവിതാംകൂറിലെ ഹിന്ദുസർക്കാരിനേക്കാൾ നീതിബോധമുള്ളതു് ഇംഗ്ലീഷുകാരുടെ സർക്കാരിനാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നതായി കരുതുന്നതിൽ തെററില്ല. ഈഴവരുടെ രാഷ്ട്രീയവും മതപരവും സാമുദായികവുമായ സങ്കടങ്ങളെയെല്ലാം ക്രോഡീകരിച്ച് വൈസ്രോയിക്ക്ഒരു മെമ്മോറിയൽ സമർപ്പിക്കുന്നതിനു മുൻകൈയെടുത്തതു ടി. കെ. ആയിരുന്നു. അമ്പതിനായിരം പേർ ഒപ്പിട്ട ആ മെമ്മോറിയൽ തയ്യാറാക്കി സമർപ്പിക്കുന്നതിനു അദ്ദേഹം വളരെ ക്ലേശങ്ങൾ സഹിച്ചു. വൈസ്രോയി ഇർവിൻപ്രഭു 1929-ഒടുവിൽ തിരുവിതാംകൂർ സന്ദർശിച്ചപ്പോൾ മെമ്മോറിയൽ അദ്ദേഹത്തിനു സമർപ്പിക്കുകയുംചെയ്തു.

തിരുവിതാംകൂർ രാഷ്ട്രീയത്തിൻെറ പ്രത്യേക സ്ഥിതിയാണ് ദേശാഭിമാനിയായ ടി. കെ. മാധവനെക്കൊണ്ടു് ഈ നിലപാടു സ്വീകരിപ്പിച്ചതു്. ഇവിടെ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിനെതിരായ സമരത്തേക്കാൾ എത്രയോ കൂടുതൽ പ്രസക്തി ഹിന്ദുരാജാവിൻെറ ഭരണസംവിധാനത്തിനും സാമുദായികമായ അനീതികൾക്കുമെതിരായ സമരത്തിനായിരുന്നു.

തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിൻെറ ആവിർഭാവത്തിനുശേഷവും ഇവിടത്തെ ജനകീയ സമരത്തിൻെറ സ്വഭാവത്തിൽ അടിസ്ഥാനപരമായ മാററമൊന്നും ഉണ്ടായില്ല. സാമ്രാജ്യത്വവിരോധമല്ല, രാജവാഴ്ചയ്ക്കും ദിവാൻ ഭരണത്തിനും എതിരായ വികാരങ്ങളാണ് ഇവിടെ ജനങ്ങളെ ആവേശംകൊള്ളിച്ചതു്. തിരുവിതാംകൂറിലെ ജനങ്ങൾ ദേശാഭിമാനത്തിലും രാജ്യസ്നേഹത്തിലും മലബാറിലെ സ്വജനങ്ങളുടെ പിറകിലൊന്നും ആയിരുന്നില്ല. ഈ രണ്ടു പ്രദേശങ്ങളിലെയും ജനങ്ങളെ രണ്ടു വഴിക്കു നയിച്ചതു് രണ്ടിടങ്ങളിലെയും സാമൂഹ്യ-രാഷ്ട്രീയ യാഥാർത്ഥ്യങ്ങളാണ്.

ആശാൻെറ സാമൂഹ്യ-രാഷ്ട്രീയ പ്രവർത്തനങ്ങളെ വിലയിരുത്താൻ തുനിയുന്നവർ ഇത്രയും കാര്യങ്ങൾ നിശ്ചയമായും അറിഞ്ഞിരിക്കണം. മാർക്സിസ്റ്റുകാരായ ചരിത്ര പഠിതാക്കൾ മാർക്സിൻെറയും എംഗൽസിൻെറയും വചനങ്ങളുദ്ധരിച്ചു യാന്ത്രികമായി വ്യാഖ്യാനിക്കുകയും ഇവിടത്തെ യാഥാർത്ഥ്യങ്ങളെ അവഗണിക്കുകയുമാണു ചെയ്യുന്നതു്. ഇതു് മാർക്സും എംഗൽസും അംഗീകരിക്കുന്ന പദ്ധതിയല്ല.

ജാതികൃതങ്ങളായ ഉച്ചനീചത്വങ്ങൾക്കും അസമത്വങ്ങൾക്കും എതിരായുള്ള ഒരു പോരാട്ടമായിരുന്നു ആശാൻെറ ജീവിതം. അദ്ദേഹത്തിൻെറ കാവ്യസിദ്ധികൾ പോലും അതിനുവേണ്ടി അർപ്പണംചെയ്തു. താൻ സാമൂഹ്യാവസ്ഥയെക്കുറിച്ചും രാജ്യകാര്യങ്ങളെക്കുറിച്ചും ചിന്തിക്കുവാൻ പന്ത്രണ്ടുമണിക്കൂർ ഉഴിഞ്ഞുവച്ചപ്പോൾ ഒരു മണിക്കൂർ മാത്രമേ കവിതയ്ക്കുവേണ്ടി വിനിയോഗിക്കാറുള്ളു എന്ന് ആംഗല മഹാകവി വേഡ്സ് വർത്ത് പറഞ്ഞിട്ടുണ്ട്. ആശാനും അതുപോലൊരു മനുഷ്യനായിരുന്നു. വേഡ്സ്വർത്ത് രാജ്യകാര്യങ്ങളിൽ ഇറങ്ങി പ്രവർത്തിച്ചില്ല. ആശാൻ ഇറങ്ങി പ്രവർത്തിക്കുകയുംചെയ്തു.

> **മാർക്സിസ്ററുകാരായ ചരിത്ര പഠിതാക്കൾ മാർക്സിൻെറയും എംഗൽസിൻെറയും വചനങ്ങളുദ്ധരിച്ച് യാന്ത്രികമായി വ്യാഖ്യാനിക്കുകയും ഇവിടത്തെ യാഥാർത്ഥ്യങ്ങളെ അവഗണിക്കുകയുമാണ് ചെയ്യുന്നതു്. ഇതു് മാർക്സും എംഗൽസും അംഗീകരിക്കുന്ന പദ്ധതിയല്ല.**

ജാതി രാഷ്ട്രീയത്തെപ്പററി ഇപ്പോൾ ധാരാളം കേൾക്കാറുണ്ടല്ലോ. കേൾക്കുക മാത്രമല്ല, ആ വസ്തു നമ്മുടെ ദേഹത്തു വന്നു് ഉരുക്കോടെ മുട്ടുന്നുമുണ്ട്. ഇതു് ഇന്നോ ഇന്നലെയോ പൊന്തിവന്ന ഒരു പ്രതിഭാസമല്ല. ഇന്ത്യ എന്നും ജാതി രാഷ്ട്രീയത്തിൻെറ നാടായിരുന്നു. കാലാകാലങ്ങളിൽ രൂപഭേദങ്ങളുണ്ടായിട്ടുണ്ടെന്നുമാത്രം.

എത്രയോ നൂററാണ്ടുകാലം ഇന്ത്യയിൽ രാഷ്ട്രീയം ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും ജന്മാവകാശമായിരുന്നു. ചാതുർവ്വർണ്യമായിരുന്നു ആ രാഷ്ട്രീയത്തിൻെറ സാമൂഹികമായ അടിത്തറ. മുസ്ലിം ഭരണാധികാരികൾ വന്നപ്പോൾ രാഷ്ട്രീയ ശക്തികേന്ദ്രം അവരുടെ കൈകളിലായി. പക്ഷേ, അവിടെയും കടന്നുകൂടി അധികാരത്തിൽ പങ്കുപററുവാൻ ഉപരിവർഗ്ഗങ്ങളിൽ പെട്ടവർക്കു കഴിഞ്ഞു. സാമൂഹികമായ അടിത്തറയ്ക്കു വലിയ ഉലച്ചിലൊന്നും തട്ടാതെ സൂക്ഷിക്കുന്നതിലും അവർ വിജയിച്ചു.

പിന്നെ ബ്രിട്ടീഷുകാരുടെ വരവായി. മുസ്ലിങ്ങളുടെ മുമ്പിലെന്നതുപോലെ ബ്രിട്ടീഷുകാരുടെ മുമ്പിലും ഇന്ത്യൻ ക്ഷത്രിയത്വം തോററു സലാംവച്ചു കീഴടങ്ങി. ബ്രാഹ്മണർ ബ്രിട്ടീഷ് ഭരണകർത്താക്കളുടെ സേവകരായി; ക്ഷത്രിയർ അവരുടെ പട്ടാളക്കാരായി: അങ്ങനെ ഈ രണ്ടുകൂട്ടരും രാഷ്ട്രീയാധികാരത്തിൽ പങ്കുപററി.

നാട്ടുരാജ്യങ്ങളിലെ സ്ഥിതി വേറൊന്നാണ്. ഭരണകർത്താക്കളധികവും ഹിന്ദുരാജാക്കന്മാരായിരുന്നു. ഹിന്ദുരാഷ്ട്രമീമാംസയനുസരിച്ചുള്ള ഭരണമാണ് അവിടെ നടന്നിരുന്നതു്. തിരുവിവിതാംകൂറിനെപ്പോലെയുള്ള 'ധർമ്മരാജ്യ'ങ്ങളായിരുന്നു അവ. ചാതുർവ്വർണ്യവും ജാതിവ്യവസ്ഥയും കാത്തുസൂക്ഷിക്കുകയായിരുന്നു രാജാക്കന്മാരുടെ ധർമ്മം.

ഈ നൂററാണ്ടിൻെറ ആരംഭത്തിൽ തിരുവിതാംകൂറിൽ ഇന്നത്തെപ്പോലുള്ള രാഷ്ട്രീയ കക്ഷികളുണ്ടായിരുന്നില്ല. എന്നാൽ രാഷ്ട്രീയമുണ്ടായിരുന്നുതാനും. ആ രാഷ്ട്രീയത്തിലെ കക്ഷികൾ പരദേശബ്രാഹ്മണരും നായന്മാരുമായിരുന്നു. ക്രിസ്ത്യാനികൾ അല്പം മാറിനിന്ന് എത്തിനോക്കുകയും ചെയ്യുന്നുണ്ടായിരുന്നു. ഈഴവർക്കും അതിനു താഴെയുള്ളവർക്കും രാഷ്ട്രീയത്തിൽ എത്തിനോക്കാൻപോലും കഴിഞ്ഞിരുന്നില്ല. അങ്ങനെയിരിക്കുമ്പോഴാണ് എസ്. എൻ. ഡി. പി. യോഗം സ്ഥാപിതമായതു്.

യോഗത്തിൻെറ ആവിർഭാവം വാസ്തവത്തിൽ ഒരു പുതിയ രാഷ്ട്രീയ ശക്തിയുടെ ആവിർഭാവമായിരുന്നു. ഈഴവരാഷ്ട്രീയമെന്ന് അതിനെ വിളിക്കുന്നതിൽ തരക്കേടില്ല. നായർക്കും ക്രിസ്ത്യാനിക്കും വെവ്വേറെ രാഷ്ട്രീയവും രാഷ്ട്രീയതാല്പര്യങ്ങളുമുള്ളപ്പോൾ ഈഴവരാഷ്ട്രീയം അനിവാര്യമായിരുന്നു. ഈ രാഷ്ട്രീയത്തിൻെറ അമരക്കാരനായിട്ടാണ് മുപ്പതു വയസ്സുള്ള കുമാരനാശാൻ ചരിത്ര രംഗത്തു കടന്നുവരുന്നതു്.

ജാതിക്കെതിരായ പോരാട്ടം ഈഴവ രാഷ്ട്രീയത്തിൻെറ പ്രധാന പരിപാടിയായിരുന്നു. ഈ പോരാട്ടത്തെ വെറുമൊരു പരിഷ്കരണസംരംഭമായോ രാഷ്ട്രീയവുമായി ബന്ധമില്ലാത്ത കാര്യ

മായോ കരുതുന്നതു് അയുക്തികവും അശാസ്ത്രീയവുമാണ്. ജാതി തടഞ്ഞുവച്ചിരുന്നതു് പ്രാഥമിക മനുഷ്യാവകാശങ്ങളെ മാത്രമല്ല, പ്രയത്നംകൊണ്ടുവ ളരാനും പ്രയത്നഫലം അനുഭവിക്കാനുമുള്ള അവകാശത്തെ ജാതിതടസ്സപ്പെടുത്തിയിരുന്നു. രാഷ്ട്രീയാധികാരത്തിൽനിന്ന് അതു താണജാതിക്കാരെ അകററിനിറുത്തിയിരുന്നു എന്നു മാത്രമല്ല, ഭരണവർഗ്ഗങ്ങളുടെ പീഡനങ്ങൾക്ക് അവരെ വിധേയരാക്കുകയും ചെയ്തിരുന്നു. തിരുവിതാംകൂറിലെ ഈ ഫ്യൂഡൽ രാഷ്ട്രീയത്തിൻെറ എതിർരാഷ്ട്രീയമായിരുന്നു, ജാതിക്കെതിരായുള്ള യോഗത്തിൻെറയും ആശാൻെറയും പോരാട്ടം.

ആശാനെഴുതിയിട്ടുള്ള മുഖപ്രസംഗങ്ങളും ഗദ്യലേഖനങ്ങളും മററും പരിശോധിച്ചാൽ, ഈ രാഷ്ട്രീയം ഏതെല്ലാം പടികൾ ചവുട്ടി എവിടെവരെ എത്തിയെന്നു നമുക്കു കാണാൻ കഴിയും. സാമുദായിക രാഷ്ട്രീയത്തെ സർവ്വസമുദായാശ്ലേഷിയായ ജനകീയരാഷ്ട്രീയമാക്കി മാററുന്നതിനു് അദ്ദേഹം നൽകിയിട്ടുള്ള വിലപ്പെട്ട സംഭാവനകളും അവിടെ നമുക്കു കാണാവുന്നതാണ്.

യോഗം നിബന്ധനകൾക്ക് ആശാൻ എഴുതിച്ചേർത്ത ആമുഖം അദ്ദേഹം നയിച്ച പ്രസ്ഥാനത്തിൻെറ ഒരു രൂപരേഖയാണ്. അതിൽ ജാതിവ്യവസ്ഥയെപ്പററി ഇപ്രകാരം പറയുന്നു: ''...ഇന്ത്യയിലെ, വിശേഷിച്ചു മലയാളത്തിലെ, താഴ്ന്ന ജാതിക്കാരോടു് ഉയർന്ന ജാതിക്കാർ കാണിച്ചിരുന്ന പരമദ്രോഹങ്ങളെക്കുറിച്ചു് ഇപ്പോൾ നാം വിചാരിക്കുന്നതായാൽ, അമേരിക്കയിലെ ആദിനിവാസികളോടു സ്പെയിനിലെ കഠിനഹൃദയന്മാരായ ഘാതകന്മാർ കൂടിയും ഇത്ര കഠിനതകൾ പ്രവർത്തിച്ചിട്ടില്ലെന്നു പറഞ്ഞാൽ അബദ്ധമില്ലെന്നു തോന്നുന്നു.''

ഈ ദുരവസ്ഥയ്ക്കു് അല്പം ചില മാററങ്ങളെങ്കിലുമുണ്ടായതു് ക്രൈസ്തവമിഷണറിമാരുടെ പ്രവർത്തനം കൊണ്ടും ബ്രിട്ടീഷുകാരുടെ സഹായംകൊണ്ടുമാണ്. തിരുവിതാംകൂറിലെ ഹിന്ദുരാജാവും അദ്ദേഹത്തിൻെറ ഭരണകൂടവും ജാതിവ്യവസ്ഥയെ സംരക്ഷിച്ചുനിറുത്തുകയേ ചെയ്തിട്ടുള്ളൂ. ജാതിക്കെതിരായ പോരാട്ടം വാസ്തവത്തിൽ ഹിന്ദുരാജാവിൻെറയും ജാതിഹിന്ദുക്കളുടെയും സാമുദായിക രാഷ്ട്രീയത്തിനെതിരായുള്ള പോരാട്ടമായിരുന്നു.

ഇന്ത്യയുടെ ഭാഗധേയം പിഴപ്പിച്ചതിൽ ജാതി വഹിച്ച പങ്കിനെപ്പററി ഒരു ലേഖനത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക: ''...കഷ്ടം! ഈ ജാതിനിമിത്തം ഇന്ത്യയുടെ അഭിവൃദ്ധിക്കും അഭിമാനത്തിനും കാരണമായിത്തീരാവുന്ന എത്രകോടി ആത്മാങ്കുരങ്ങൾ വെളിച്ചവും സ്വാതന്ത്ര്യവും ലഭിക്കാതെ ഈ നെടിയ കാലത്തിനുള്ളിൽ കെട്ടുപോയിരിക്കാം....

''ഗോപാലകൃഷ്ണ ഗോഖലെ, ഗാന്ധി, രവീന്ദ്രനാഥടാഗോർ ഇവരെല്ലാം അന്യരാജ്യങ്ങളിൽ പോയി ഇന്ത്യൻ ജനങ്ങളുടെ സ്വാതന്ത്ര്യത്തിനു വേണ്ടി പ്രാണൻ പണയംവച്ചു യത്നിച്ചവരും യത്നിക്കുന്നവരുമാണ്. ഇന്ത്യയിലെ അനേകകോടി അധഃകൃതജനങ്ങൾ ജാതിനിമിത്തം അനുഭവിക്കുന്ന അസ്വാതന്ത്ര്യത്തിൻെറയും കഷ്ടതയുടെയും ശതാംശം ആഫ്രിക്കയിൽ ഇന്ത്യന്മാർ അനുഭവിച്ചിട്ടുണ്ടോ?...ഇന്ത്യയിലെ ഈ ജാതിശല്യത്തോടു മേല്പറഞ്ഞ മഹാപുരുഷന്മാർക്കു വല്ലതും ചെയ്‌വാൻ സാധിച്ചിട്ടുണ്ടോ?...അതു സാധിക്കുന്ന കാലംവരെ അങ്ങിനെയുള്ളവരുടെ ശ്രമങ്ങൾക്കു പൂർണ്ണമായ ഫലസിദ്ധിയുണ്ടാവാൻ പ്രകൃതി അനുവദിക്കുമോ? യൂറോപ്യൻ അധികൃതന്മാരുടെ അസമഭാവനയും ആംഗ്ലോ-ഇന്ത്യൻ പരിഷകളുടെ മർമ്മഭേദകമായ അധിക്ഷേപവും സ്വയംഭരണവാദത്തിൽ ഗവണ്മെൻറിൻെറ ചെവി കേളാതിരിക്കത്തക്കവണ്ണം ഉച്ചത്തിൽ പുറപ്പെടുവിക്കുന്ന എതിർ കോലാഹലവും എന്നുവേണ്ട, കോൺഗ്രസ് കൂടാരത്തിലെ കശപിശകളും എല്ലാം ജാത്യുപാസനയിൽ നിന്നുണ്ടായ ദുർന്നിവാരമായ പാപഭൂതങ്ങളുടെ ചേഷ്ടിതങ്ങളാണെന്നുഹിന്ദു നേതാക്കന്മാർ വേണ്ടവണ്ണം ഓർക്കുന്നുണ്ടോ?'' (വിവേകോദയം 1092 മകരം-കുംഭം)



വേറൊരു ലേഖനത്തിൽ ജാതിമൂലമുണ്ടായിട്ടുള്ള ദോഷങ്ങളെ ഇങ്ങനെ വിവരിക്കുന്നു: ''ഇന്ത്യയെ ലോകത്തുള്ള മററു പല ജാതിക്കാരും പിടിച്ചടക്കിയതു് ഒരു യദൃച്ഛാസംഭവമോ ഈ രാജ്യം അർഹിക്കാത്ത ഒരു ദുർഭാഗ്യമോ അല്ല. അതു് ഈ രാജ്യം സ്നേഹത്തിൻെറയും ധർമ്മത്തിൻെറയും മാതൃകാമാർഗ്ഗങ്ങളിൽ നിന്നു തെററിയതിൻെറ ഫലമാകുന്നു; ജനങ്ങളുടെ ഇടയിലുണ്ടായ വർഗ്ഗഭേദങ്ങളുടെയും മതമത്സരങ്ങളുടെയും ഫലമാകുന്നു...

വിദേശീയ രാജ്യാപഹരണവും വിദേശീയ ഭരണവുംകൊണ്ടുണ്ടായ ദോഷങ്ങൾ നമുക്കുപരസ്പരം സ്നേഹവും ഐകമത്യവുമില്ലാത്തതിനാലുള്ള അബദ്ധത്തെ കാട്ടിത്തരാനായി ഉദ്ദേശിക്കപ്പെട്ടവയല്ലയോ? അവ നമ്മുടെ സ്വാർത്ഥശീലം, ദുരഭിമാനം, അന്ധവിശ്വാസം, ദ്രോഹചിന്ത, ദ്വേഷം ഇവയുടെ സാക്ഷാൽഫലങ്ങളല്ലയോ?''

രാഷ്ട്രീയകാര്യങ്ങളിൽ ആശാൻ ഒരു 'ലിബറൽ' ആയിരുന്നു. ലിബറൽ എന്നു പറഞ്ഞാൽ ഉല്പതിഷ്ണു എന്നാണർത്ഥം. ഈ വാക്കിനെ മിതവാദി എന്ന അർത്ഥത്തിൽ പ്രചരിപ്പിച്ചു് തെററിദ്ധാരണപരത്തുകയും ലിബറൽ എന്നു വച്ചാൽ 'പിൻതിരിപ്പൻ, സർക്കാർ മച്ചമ്പി' എന്നൊക്കെ വെരുത്തിവയ്ക്കുകയും ചെയ്തിട്ടുണ്ട്.

യൂറോപ്പിൽ ലിബറലിസം ഉണ്ടായതു് ഫ്യൂഡലിസത്തെ വെല്ലുവിളിച്ചുകൊണ്ടാണ്. ലിബറലിസം ജനാധിപത്യത്തിനും ആധുനികീകരണത്തിനും വേണ്ടി നിലകൊണ്ടു. ഇന്ത്യയിലും റിബറലിസത്തിൻെറ സ്ഥിതി ഇതുതന്നെയായിരുന്നു. ലിബറൽ നേതാക്കന്മാരെ മിതവാദികൾ എന്നു് ആക്ഷേപിച്ച നെഹ്‌റു, പ്രധാനമന്ത്രിയായപ്പോൾ ലിബറൽ ആശയങ്ങൾ നടപ്പാക്കാൻ 'തീവ്രദേശീയത'യുമായി മല്ലടിക്കേണ്ടിവന്നു. ഇന്ത്യൻ ഭരണഘടനയിലെ സെക്യുലറിസവും പുരോഗമനപരങ്ങളായ അടിസ്ഥാനാശയങ്ങളുമെല്ലാം ലിബറലിസത്തിൻെറ പൈതൃകത്തിൽപ്പെട്ടവയാണ്. ആശാൻ ലിബറൽ ആയിരുന്നു എന്നു പറയുമ്പോൾ ഇതൊക്കെ ഓർത്തിരിക്കണം. ഈ നൂററാണ്ടിലെ ഏററവും മഹാനായ ലിബറൽ എന്നു് പണ്ഡിററ് ജവഹർലാൽ നെഹ്‌റു വിശേഷിപ്പിക്കപ്പെടുന്നതു് എന്തുകൊണ്ടാണെന്നും ചിന്തിക്കണം.

ഈഴവരുടെ രക്ഷാമാർഗ്ഗങ്ങളാരായുന്ന ബദ്ധപ്പാടുകൾക്കിടയിൽത്തന്നെ രാജ്യത്തെ പൊതുവിൽ നേരിട്ടു ബാധിക്കുന്ന പ്രശ്നങ്ങളിലും ആശാൻ ശ്രദ്ധാലുവായിരുന്നു. തൻെറ സമുദായത്തിനു് ഭരണത്തിൽ യാതൊരു പങ്കുമില്ലെങ്കിലും—ആ രംഗത്തു് താൻ അവകാശഭ്രഷ്ടനായ ഒരു മനുഷ്യനാണെങ്കിലും—രാജ്യത്തോടു തനിക്കു ചില കടമകളുണ്ടെന്നു് അദ്ദേഹം വിശ്വസിച്ചു പൊതുഭരണത്തെ വിമർശിച്ചുകൊണ്ടും ഭരണാധികാരികൾക്കു നിർദ്ദേശങ്ങൾ നൽകിക്കൊണ്ടും പൗരധർമ്മത്തെപ്പററി ജനങ്ങളെ ഉൽബുദ്ധരാക്കിക്കൊണ്ടും അനവധി ലേഖനങ്ങൾ അദ്ദേഹം എഴുതിയിട്ടുണ്ട്.

അക്കാലത്തു് ദിവാൻജിമാരധികവും വെളിയിൽനിന്നു് ഇറക്കുമതി ചെയ്യപ്പെട്ടവരായിരുന്നു. മദ്രാസ് ഗവണ്മെൻറിൻെറ നിർദ്ദേശപ്രകാരം മഹാരാജാവു് അവരെ നിയമിക്കുകയായിരുന്നു പതിവു്. ഈ നിയമനങ്ങളിൽപ്പോലും കൈകടത്തലുകളുണ്ടായിരുന്നു. ഈ വിഷയത്തെപ്പററി വിവേകോദയത്തിൽ എഴുതിയ ഒരു മുഖപ്രസംഗം ഇങ്ങനെ പോകുന്നു: ''...പൊതുജനസമ്മതമുള്ള ആരെയും തിരുവിതാംകൂറിൽ ദിവാൻജി ആയി വരുത്തുകയോ വാഴിക്കുകയോ ചെയ്യുന്നതിൽ അപ്രത്യക്ഷസ്ഥാനങ്ങളിൽനിന്നു പ്രബലമായ തടസ്സം നേരിടുമെന്നുള്ള പ്രബലമായ വിശ്വാസം അടിസ്ഥാനമില്ലാത്തതല്ല. ഭരണാധികാരത്തെ തരംകിട്ടുമ്പോഴൊക്കെയും ഇല്ലാത്തപ്പോൾക്കൂടിയും എത്ര നീചവും അലക്ഷ്യവുമായ വിധത്തിൽ കൈകാര്യം ചെയ്തുവരുന്നു എന്നുള്ളതിനു് തിരുവിതാംകൂറിൽ ദിവസംപ്രതി ദൃഷ്ടാന്തങ്ങൾ അധികപ്പെടുന്നു. 'മാതൃകാരാജ്യം' എന്നു മഹാന്മാർ സമ്പാദിച്ചുതന്നിട്ടുള്ള പേരിനെ, ഇപ്പോൾ മനസ്സാക്ഷിയെ വഞ്ചിക്കാതിരിക്കണമെങ്കിൽ, വ്യസനപൂർവ്വം നാം മറന്നുകളയേണ്ടിവന്നിരിക്കുന്നു. ഈ സ്ഥിതിയിൽനിന്നും തിരുവിതാംകൂറിനെ ഉദ്ധരിച്ചു് യഥാസ്ഥാനം കൊണ്ടുവരുന്നതിനു്, നീതിക്കുവേണ്ടി ആത്മത്യാഗം ചെയ്യാൻ ഒരുക്കവും അസാധാരണമായ സാമർത്ഥ്യവുമുള്ള ഒരു കൈയ്യുല്ലാതെ കഴിയുന്നതല്ല... ഇപ്പോൾ തിരുവിതാംകൂറിലെ പ്രജകൾ മിക്കവാറും ഈസോപ്പിൻെറ കെട്ടുകഥയിലെ സമാധാനമില്ലാത്ത മാക്രികളും മദ്രാസ് ഗവൺമെൻറു് അവരുടെ ജൂപ്പിററും (Jupiter) ആണല്ലോ. അതുകൊണ്ടു് അവിടെനിന്നും അയയ്ക്കപ്പെടുന്ന ഭരണകർത്താക്കന്മാർ ചൊടിയും ഊർജ്ജിതവും ഇല്ലാത്ത മരക്കണ്ടങ്ങൾ, അല്ലാത്തപക്ഷം എല്ലാം കൊത്തിവിഴുങ്ങുന്ന കൊക്കുകളായിരിപ്പാൻ എളുപ്പമുള്ളതും നാം അതിനെ സഹിക്കേണ്ടതുമാകുന്നു...'' വിവേ: 1081 ഇടവം—മിഥുനം—കർക്കടകം.)

രാജധാനിയിൽ ഒരു രാജസേവകസംഘം പ്രവർത്തിച്ചിരുന്നതായി മുമ്പു പറഞ്ഞുവല്ലോ. തിരുവിതാംകൂറിലെ നായർ രാഷ്ട്രീയത്തിൻെറ അന്നത്തെ ശക്തികേന്ദ്രമായിരുന്നു അതു്. മുകളിലുദ്ധരിച്ച മുഖപ്രസംഗത്തിൽ ആശാൻ സൂചിപ്പിച്ചിരിക്കുന്നതു് ഈ സംഘത്തെപ്പററിയാണ്. സിംഹാസനത്തിൻെറ പിറകിൽ നിന്നുകൊണ്ടു ഭരണചക്രം തിരിക്കുന്ന അക്കൂട്ടർ ഇടപെടാത്ത കാര്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. മൂന്നു വയസ്സുമാത്രം പ്രായമുള്ള ശ്രീമൂലം പ്രജാസഭയുടെ കഴുത്തുഞെരിക്കുവാൻ അവർ ഒരു ശ്രമം നടത്തി. പ്രജകൾക്കു സങ്കടമുണർത്തിക്കുവാനുള്ള ആ സഭ രാജസേവകപ്പരിഷയ്ക്കു കണ്ണിലെ കരടായിത്തീർന്നിരുന്നു. അവരുടെ ഉപജാപം രാജ്യസ്നേഹികളെ ഉൽക്കണ്ഠാകുലരാക്കി. ആശാൻ ഈ പ്രശ്നത്തെപ്പററി സുദീർഘമായ, ഒരു മുഖപ്രസംഗം എഴുതി.

(അടുത്ത ലക്കത്തിൽ അവസാനിക്കും)

# കിളി വന്നു വിളിച്ചപ്പോൾ

(23-ാം പേജിൽ നിന്നു തുടർച്ച)

''നാല്പതുവാട്ട് സ്റ്റീരിയോമ്യൂസിക്. കേട്ടോ, അച്ചുതൻനായരെ; എൻെറ കേസ്സററ് പ്ലെയർ ഒരു ജാപ്പാനീസ് മാർവലാണ്.''

അവൾ എല്ലാവരോടുംപറയും.

ചീക്കോ ഫ്രീമേൻ സീനിയർ അയാളുടെ സാക്സ് ചുണ്ടിൽവച്ചപ്പോൾ കാറിലാകെ ഒരു പച്ചത്തീ പടർന്നുപിടിക്കുന്നതായി അവൾക്കു തോന്നി. വന്യമായ ജാസ് സംഗീതത്തിൻെറ സ്റ്റീരിയോ വർഷം.

ഫ്രീമേൻ സീനിയറിനുശേഷം അതിൻെറ തുടർച്ചയെന്നവണ്ണം ലൂയിസ് ആംസ്ട്രോംഗിൻെറ ജാസ്.

''ചെവി വേദനിക്കുന്നു മോളെ—''

അച്ചുതൻ നായർ പറഞ്ഞു.

അവൾ മറുപടി പറയാതെ വലിയ കാട്ടുവള്ളികളുടെ പ്രിൻറുള്ള ഹരിതവർണ്ണമാന്ന ഷിഫോൺസാരി വലിച്ചുചുമലിലൂടെയിട്ടു് കണ്ണടച്ചിരുന്നു. അവളുടെ വെളുത്തുരുണ്ടു നേർത്ത കൈത്തണ്ടകൾ രണ്ടിലും പച്ച കുപ്പിവളകളുണ്ടായിരുന്നു.

സ്റ്റീരിയോവർഷം തുടരവേ കാറു് കുലുങ്ങിയും ഞരങ്ങിയും വളഞ്ഞും തിരിഞ്ഞും മുന്നോട്ടുനീങ്ങി കൊടുംകാട്ടിൻെറ നടുവിലെത്തി. വഴി കൂടുതൽ ദുർഘടംപിടിച്ചതാണ്. ഇപ്പോൾ അച്ചുതൻനായർ വിയർത്തു. ഒരിക്കൽ കാറിൽനിന്നിറങ്ങി വഴിമുടക്കുന്ന പൊട്ടിവീണ ഒരു വലിയ മരക്കൊമ്പു് അയാൾക്കു് വലിച്ചുമാറേണ്ടിവന്നു. ഇനിയങ്ങോട്ടു് വഴിയുണ്ടോ എന്നുപോലും സംശയിച്ചു.

ഓട്ടോ സ്റ്റോപ്പിൽ സ്റ്റീരിയോ സംഗീതംനിലച്ചു.

''മോളേ—''

അച്ചുതൻനായർ വിയർത്തുകുളിച്ചു.

''നമുക്കു് തിരിച്ചുപോകാം...''

''എന്തിനു്?''

''അല്ലെങ്കില് നമ്മള് ഈ കാട്ടില് കെണിയും. ഈ കൊടുംകാട്ടില് എന്തെല്ലാം ജീവികളുണ്ടെന്നു് ദൈവത്തിനറിയാം.''

''എനിക്കു് കാട്ടുമൃഗങ്ങളെ പേടിയില്ല. കാടെനിക്കു് ഇഷ്ടമാ.''

''നരിയോ പുലിയോ വന്നാല് കാണാം.''

''എന്നെ കൊന്നുതിന്നോട്ടെ, എനിക്കു പേടീല്ല.''

വല്ലാത്തൊരു പെൺകുട്ടി—അയാൾ മനസ്സിൽ പറഞ്ഞു. കോടീശ്വരൻെറ ഏക മകളാണ്. അതുകൊണ്ടായിരിക്കുമോ ഇങ്ങനെ ഒരു സ്വഭാവം?.

കാട്ടിൽ നരിയും പുലിയും കാണുകയില്ലായിരിക്കും. എന്നാൽ വേറേ കാട്ടുജീവികളുണ്ടായിരിക്കുകയില്ലേ? ദൂരെ മറഞ്ഞുനിന്നു് അമ്പെയ്തുവിടുന്ന മുള്ളൻപന്നികൾ...കാട്ടുകുറുക്കന്മാർ...

കാട്ടുമൃഗങ്ങളേക്കാൾ ക്രൂരരാണു ചില മനുഷ്യർ. പ്രായം തികഞ്ഞ ഒരു പെൺകുട്ടിയേയുംകൊണ്ടു് കൊടുംകാട്ടിലൂടേയുള്ള ഈ യാത്ര. വല്ലതും സംഭവിച്ചുപോയാൽ.

അച്ചുതൻനായർ വീണ്ടും വിയർപ്പിൽ കുളിച്ചു. മാമന്തരിലെ മാരിയമ്മയ്ക്കു് ഒരു നേർച്ച നേർന്നു. തിരിച്ചുപോകുമ്പോൾ ഭണ്ഡാരപ്പെട്ടിയിൽ ഒരുറുപ്പികയിടണം. നാട്ടിലെ ഭഗവതിക്കു വേറേയും നേർച്ചകൾ...

ആപത്തൊന്നും കൂടാതെ ലില്ലിയെ ഹോസ്റ്റലിൽ എത്തിക്കാൻ കഴിഞ്ഞാൽമതി.

അന്നേരംഅച്ചുതൻനായക്കു് ഒരു മൂത്രശങ്ക.

''എന്താ അച്ചുതൻനായരെ?''

കാറു് നിന്നതുകണ്ടു് അവൾ ചോദിച്ചു.

''ഒന്നുല്ല. ഞാനിപ്പം വരാം.''

അയാൾ ഡോർ തുറന്നു് നിരത്തിലിറങ്ങി ഇരുവശവും ഒന്നു നോക്കി. ഇടതൂർന്ന മരങ്ങളല്ലാതെ മറെറാന്നും കാണുവാനില്ല.

''അച്ചുതൻനായരെവിടെയാ പോകുന്നതു്''

''പേടിക്കണ്ട. ഞാനിതാ എത്തിപ്പോയി.''

അയാൾ മുണ്ടു്മടക്കിക്കുത്തി പാതയുടെ വളവിനപ്പുറം ചെന്നു് കുന്തിച്ചിരുന്നു.

കാറിലിരുന്ന ലില്ലി വെളിയിലേക്കു നോക്കി. വെയിലിൻെറ ചില്ലുകൾക്കിടയിലൂടെ അവൾ അമൂർത്തമായ വനഭൂവു് കണ്ടു. ആ ഹരിതസമൃദ്ധിയിൽ അവളുടെ മനം കുളിർത്തു. കാട്ടിൻെറ കുളിർമ്മ നിറഞ്ഞ സുഗന്ധം മെല്ലെ തന്നിൽവന്നു നിറയുന്നതായി അവൾക്കു തോന്നി.

കാട്ടിനുള്ളിൽ നിന്നു് ഒരു ചെറുകിളി പറന്നു കാറിൻെറ ബോണററിന്മേൽ വന്നുനിന്നു. അതിൻെറ ചിറകുകളിൽ മുക്കുത്തിപ്പൂവുകൾ വിരിഞ്ഞതുപോലെ മഞ്ഞപ്പുള്ളികളുണ്ടായിരുന്നു. വിൻഡ്സ്ക്രീനിലൂടെ കിളി അവളെ നോക്കി. കൊക്കുകൾ പിളർത്തി അതെന്തോ അവളോടു പറഞ്ഞു...വീണ്ടും വീണ്ടും എന്തോ പറഞ്ഞു.

അവൾ ഡോർ തുറന്നു് കാറിൽ നിന്നു പുറത്തിറങ്ങി. കിളി അതിൻെറ ചിറകുകളിൽ ഉയന്നു് അവൾക്കു വഴികാട്ടുവാനെന്നവണ്ണം കാട്ടിനുള്ളിലേക്കു തിരികെപ്പോയി. കാട്ടുപൂക്കളുടെ സൗരഭ്യം ശ്വസിച്ചപ്പോൾ അവളുടെ ഉടലാകെ ത്രസിച്ചു. ഒരു കഥക് നർത്തകിയെപ്പോലെ അവൾ ഒന്നു വട്ടംചുററി.

അച്ചുതൻ നായർ ഇപ്പോഴും അകലെ വളവിനപ്പുറം കുന്തിച്ചിരിക്കുകയാണ്.

ഒരു കൈയിൽ കേസററ് പ്ലെയറും മറുകൈയിൽ ചുവന്ന ബ്രീഫ്കെയിസുമായി അവൾ കിളിപോയ വഴിയേ നടന്നു. കൃഷ്ണമണിപ്പൂക്കളുടെ ഞാന്നുകിടക്കുന്ന വള്ളികൾക്കിടയിലൂടെ അവൾ കാട്ടിൽ പ്രവേശിച്ചു.

ധൃതിയിൽ നടന്നും ഓടിയും ക്രമേണ മറെറാരു കാട്ടുകിളിയായി, മറെറാരു കാട്ടുപൂവായി അവൾ കാട്ടിനുള്ളിൽ മറഞ്ഞു. (തുടരും)

# ജീവപര്യന്തം

(31-ാം പേജിൽനിന്നു തുടർച്ച

നേ'' കൊച്ചുതമ്പുരാട്ടി നെടുവീർപ്പിട്ടു. എല്ലാം തലേലെഴുത്താ.''

എങ്ങനെരക്ഷപ്പെടണമെന്നോർത്തുവിഷമിച്ചുനിൽക്കെ.'കൊച്ചുതമ്പുരാട്ടി ക്ഷണിച്ചു:

''കേറു് പരമുച്ചോനെ. കഞ്ഞികുടിച്ചിട്ടു പോവാം.''

''വേണ്ട കൊച്ചമ്പ്രാട്ടി'' പരമു വിങ്ങിപ്പൊട്ടി.

നിർബ്ബന്ധിച്ചപ്പോൾ കയറി.

തൂശനിലയിൽ ചോറു്.

അസഹ്യമായ വിശപ്പുണ്ടായിരുന്നിട്ടും തൊണ്ടയിൽ നിന്നും ഉരുളകൾ കീഴ്പ്പോട്ടിറങ്ങാൻ മടിച്ചു.

എച്ചിലില പറമ്പിൽ കളഞ്ഞു് കൈ കഴുതി തിരിച്ചു വന്നപ്പോൾ രണ്ടുരൂപ.

ക്രൂരമായ ശിക്ഷ.

യാത്രപോലും പറയാതെ ഇറങ്ങി നടന്നപ്പോൾ ചെന്നുപെട്ടതു് നീണ്ടു മെലിഞ്ഞ രാധാകൃഷ്ണൻ കൊച്ചുതമ്പുരാൻെറ മുമ്പിൽ.

''എന്താ പരമുച്ചോൻ കരയണെ?'' തമ്പുരാൻ തിരക്കി. ''അമ്മ കടുപ്പിച്ചു വല്ലതും പറഞ്ഞോ?''

''ഹില്ല...''

''പിന്നെ?''

കൊച്ചുതമ്പുരാൻ കഴുത്തിൽ കയ്യിട്ടു. ചിരി മാഞ്ഞു് മുഖം ഗൗരവപൂർണ്ണമായി.

''പരമു വിഷമിക്കാതെ'' കൊച്ചുതമ്പുരാൻെറ തൊണ്ട ഇടറി. ''അച്ഛൻെറ ചെയ്തികളുടെ കഥകൾ കേട്ടിട്ടു്...പരമുച്ചോൻെറ സ്ഥാനത്തു ഞാനായിരുന്നെങ്കിലും ഒരു പക്ഷെ അതുതന്നെ ചെയ്തുപോവുമായിരുന്നു.''

രാധാകൃഷ്ണൻ കൊച്ചുതമ്പുരാൻെറ നനഞ്ഞ കണ്ണുകളിലേക്കു് നോക്കാൻ ശക്തിയില്ലാതെ ഓടി. നെടുങ്ങാപ്പുഴപാലം കടന്നു്, എരൂർ റോഡിലൂടെ ചെട്ടിപ്പറമ്പു മുക്കിൽ എത്തിയതു് എങ്ങനെയോ.

നിന്നു കിതച്ചു.

കൊച്ചുതമ്പുരാട്ടിതന്നരണ്ടുരൂപമടിയിൽ, ആദ്യംവന്ന ബസ്സിൽ പിടച്ചു കയറി:

''ഒരെർണാളം'' (തുടരും)

# അമ്പത്തിരണ്ട്

**പ**ക്ഷേ, എൻെറ തോൽവി സുനിശ്ചിതമായിരുന്നു. കഷ്ടകാലത്തിന് അന്നു തമിഴ് നാട്ടിൽ നടന്ന ഹിന്ദിവിരോധപ്രക്ഷോഭം, ധാരാളം തമിഴ് സംസാരിക്കുന്നവരുണ്ടായിരുന്ന ആ നിയോജകമണ്ഡലത്തിൽ, കോൺഗ്രസ്സിനെതിരെ ശക്തിയായ കാററു വീശാൻ സഹായിച്ചു. ആ പ്രസ്ഥാനവും ഞാനുമായി കടലും, കടലാടിയുമായ ബന്ധമേ ഉണ്ടായിരുന്നുള്ളുവെങ്കിലും എന്നെ തോല്പിക്കാൻ അതും സഹായിച്ചു.

1965-ലെ തിരഞ്ഞെടുപ്പിൽ ഒരു കക്ഷിക്കും ഭൂരിപക്ഷം കിട്ടിയില്ല. കുറേ സീററുകൾ കേരളാകോൺഗ്രസ് കരസ്ഥമാക്കി. അത്രയും സ്ഥാനങ്ങൾ കോൺഗ്രസ്സിനു നഷ്ടപ്പെട്ടു. വീണ്ടും കേരളത്തിൽ ഗവർണ്ണർ ഭരണം വന്നു.

ഈ ഘട്ടത്തിൽ മാതൃഭൂമി മാനേജിങ് എഡിററർ ചേട്ടനെമാതൃഭൂമിയുടെഎറണാകുളം എഡിറററായി ചേരാൻ അവശ്യപ്പെട്ടു. തിരഞ്ഞെടുപ്പിനു നിന്നതുമില്ല. ഇനി എന്തു ചെയ്യണം എന്നു വിചാരിച്ചപ്പോഴാണ് വി. എം. നായർ ചേട്ടനെ സന്ദർശിച്ചതു്. ചേട്ടൻ ആ ഓഫർ സ്വീകരിച്ചു.

''മൂഷികസ്ത്രീ പിന്നെയും മൂഷികസ്ത്രീയായി വന്നു'' എന്നു ചിരിച്ചുകൊണ്ടു് എന്നോടു പറഞ്ഞു:

''കോൺഗ്രസ്സിൻെറ പാരമ്പര്യംകൊണ്ടുമാത്രമല്ല, നിലവിലുള്ള രാഷ്ട്രീയസ്ഥിതിഗതികൾ കണക്കിലെടുത്താലും കാൺഗ്രസ് പാർട്ടിയെ ശക്തിപ്പെടുത്തുകയാണ് രാജ്യത്തിൻെറ ആവശ്യം. പക്ഷേ സജീവരാഷ്ട്രീയത്തിലിറങ്ങി പണ്ടത്തെപ്പോലെ ഓടി നടക്കാൻ എനിക്കു പററില്ല. കൂടാതെ, പാർട്ടിക്കാർ എന്നെ അകമഴിഞ്ഞു വിശ്വസിക്കാതെ, പാർട്ടിയിൽ ഭാരവാഹിത്വത്തിനു ശ്രമിക്കാൻ എനിക്കു ഇഷ്ടമല്ല. മാതൃഭൂമിയിൽ ചേർന്നാലും ഞാൻ കാൺഗ്രസ്സിനെ സഹായിക്കും. എൻെറ സേവനം തുടരും. വി. എം. നായരോട് അതു ഞാൻ വ്യക്തമാക്കിയിട്ടുണ്ടു്.''

ധാരാളം പുതുമുഖങ്ങൾ അക്കാലത്തു സംഘടനയിലേക്കു വന്നു. നേതൃസ്ഥാനത്തേക്കു കയറാൻ അവർക്കു ബദ്ധപ്പാടായിരുന്നു. എന്നെപ്പോലെയുള്ള അന്നത്തെ രണ്ടാംകിടക്കാരാണ് ആ ഇരച്ചുകയററത്തിൻെറ രക്തസാക്ഷികളായതു്.

ഒററപ്പാലത്തുനിന്നു് ഞങ്ങൾ എറണാകുളത്തേക്കു താമസം മാററി. ചേട്ടൻ മാതൃഭൂമിയിൽ ചേർന്നപ്പോൾ ദീർഘകാലം അകലെപ്പോയ ഒരാൾ വീട്ടിലേക്കു മടങ്ങിയെത്തിയ പ്രതീതിയാണ് മാതൃഭൂമിയിലെ പഴമക്കാർക്കും ചേട്ടനും അനുഭവപ്പെട്ടതു്. ചേട്ടൻ എന്നെങ്കിലും മാതൃഭൂമിയുമായുള്ള വൈകാരികബന്ധം വിട്ടിട്ടുണ്ടോ എന്നു സംശയമാണ്. സ്വജീവിതത്തിൻെറ നിർണ്ണായകഭാഗം അർപ്പണംചെയ്തു സേവിച്ച ഒരു സ്ഥാപനത്തെ ഹൃദയത്തിൽനിന്നും മാച്ചുകളയാൻ സാദ്ധ്യമല്ലല്ലോ. മാതൃഭൂമി ജീവനക്കാരും അതേവിധത്തിലാണ് എന്നും ചേട്ടനോട് പെരുമാറിയിട്ടുള്ളതും. ഒരു സംഭവം ഓർമ്മവരുന്നു. 1948-ൽ മാതൃഭൂമി വിട്ട് വർഷങ്ങൾ കഴിഞ്ഞശേഷം കേശവമേനോൻ വിളിച്ചിട്ടു ചേട്ടൻ മാതൃഭൂമി ഓഫീസിലെത്തി. ചേട്ടൻ വന്നുവെന്നറിയിച്ച മാതൃഭൂമി ജീവനക്കാരൻ പറഞ്ഞതു് സർ ''എഡിററർ വന്നിട്ടുണ്ടു്.'' എന്നാണ്. അതും സാക്ഷാൽ എഡിററർ കേശവമേനോനോടു്. കേശവമേനോനും ചേട്ടനും ചിരിച്ചു.

മാതൃഭൂമിയിൽ ചേന്നതിനുശേഷം കെ. പി. കേശവമേനോൻ ഇടയ്ക്കിടയ്ക്ക് ചേട്ടനെ വിളിക്കും. അദ്ദേഹത്തിനു തീരെ കാഴ്ച നഷ്ടപ്പെട്ടുതുടങ്ങിയിരുന്നു. പക്ഷേ, ശാരീരികമായ അവശതകൾ കേശവമേനോനെപ്പോലെ തീരെ അവഗണിച്ച വേറൊരാളെ ഞാൻ കണ്ടിട്ടില്ല. ഉൽസാഹത്തിനും ചിട്ടയ്ക്കും ഒരു കോട്ടവും തട്ടിയില്ല. ദിവസവും രാവിലെ കുറേ എഴുത്തും. അദ്ദേഹത്തിൻെറ നല്ല പുസ്തകങ്ങൾ ആ കാലഘട്ടത്തിൽ രചിച്ചവയാണ്. എന്നോട് പലപ്പോഴും പറഞ്ഞിട്ടുണ്ടു്. ''ദാമോദരമേനോനെ എഴുതാൻ നിർബ്ബന്ധിക്കണം. എന്തെഴുതിയാലും വായിക്കത്തക്ക ശൈലിയാണ്. പക്ഷേ, ചേട്ടനോടു പറഞ്ഞിട്ടു കാര്യമുണ്ടായില്ല. വേഷവിധാനം എങ്ങനെവേണമെന്നു കേശവമേനോനു വലിയ ശാഠ്യമുണ്ടായിരുന്നു. ഔദ്യോഗികച്ചടങ്ങിൽ സൂട്ടു ധരിച്ചേ പോകൂ. ഒരിക്കൽ ചേട്ടൻ മന്ത്രിയായിരുന്ന കാലത്തു് റിപ്പബ്ലിക് ഡേ പരേഡിനു് ചേട്ടൻ സല്യൂട്ട് സ്വീകരിക്കാൻ പോകുന്നതിനു മുൻപ് ചേട്ടനെ കേശവമേനോൻ വിളിച്ചു ചോദിച്ചു,

''നിങ്ങൾ ജൂബ്ബയും വേഷ്ടിയുമൊക്കെ ഇട്ടിട്ടല്ലല്ലോ പോവുക. സൂട്ട് ഇട്ടാൽ മതി.'' ആ കാര്യത്തിലൊക്കെ കേശവമേനോനു കർശമായ അഭിപ്രായമുണ്ടായിരുന്നു.

കേരളത്തറവാട്ടിലെ കാരണവർ എന്നു് കേശവമേനോനെ നിസ്സംശയം പറയാമായിരുന്നു. ശമ്പളം വാങ്ങിയാൽ ഒരു ദീർഘലിസ്റ്റിലെ വ്യക്തികൾക്കു പ്രതിമാസം പണം അയച്ചുകൊടുക്കും. പൊതുജനാവശ്യങ്ങൾ ചർച്ചചെയ്യുവാൻ അദ്ദേഹം സിററിസൺസ് ഫോറം എന്ന ഒരു സംഘടന ഉണ്ടാക്കി. ഏററെടുക്കുന്ന ചുമതലകളിൽ കെട്ടടങ്ങാത്ത ആവേശമായിരുന്നു, അദ്ദേഹത്തിൻേറതു്.

എക്കാലത്തും കേശവമേനോൻെറ വീട്ടിൽ ഞങ്ങൾക്കു ഹാർദ്ദമായ സ്വാഗതമാണു ലഭിച്ചതു്. കേശവമേനോൻെറ മകൾ ലീലയും പൗത്രി നളിനിയുമായിരുന്നു, അവിടത്തെ ആതിഥേയർ. നളിനി വീട്ടിലെ പ്രൈവററ് സെക്രട്ടറിയായിരുന്നു. പാചകത്തിൽ വൈദഗ്ദ്ധ്യമുള്ള ലീലയ്ക്കു് ഭക്ഷണക്കാര്യത്തിൽ കേശവമേനോൻെറ സുപ്രസിദ്ധ ഉന്നത നിലവാരം പുലർത്താൻ കഴിഞ്ഞിരുന്നു. ചേട്ടനെപ്പോലെ കേശവമേനോനും വീട്ടിൽ നോട്ടീസുതരാതെ അതിഥികളെ ക്ഷണിക്കും. വീട്ടിലുള്ള ഭക്ഷണം പങ്കിടാമെന്നേ ചേട്ടൻ വിചാരിക്കാറുള്ളൂ. പക്ഷേ, കേശവമേനോനാണെങ്കിൽ വിസ്തരിച്ച വിഭവങ്ങൾ അതിഥികൾക്കു വിളമ്പണം. ലീലയ്ക്കു് അതു ഭാരിച്ച ചുമതലയായിരുന്നു എന്ന് എനിക്കു പലപ്പോഴും തോന്നിയിട്ടുണ്ടു്.

മാതൃഭൂമി മാനേജർ കൃഷ്ണൻനായരാണ് ഒററപ്പാലത്തു് ചേട്ടൻ ആദ്യംവന്നപ്പോൾ കൂടെ ഉണ്ടായിരുന്നതു്. പശ്ചാത്തലത്തിലുള്ള തണൽവൃക്ഷത്തെപ്പോലെയാണ് അദ്ദേഹം. അദ്ദേഹത്തിൻെറ കുടുംബത്തെ സ്വകുടുംബത്തെപ്പോലെയല്ലാതെ ഞങ്ങൾക്കു് ഒരിക്കലും കാണാൻ കഴിഞ്ഞിട്ടില്ല.

വി. എം. നായരുടേയും, ബാലാമണിഅമ്മയുടേയും രീതി വേറെ ആയിരുന്നുവെങ്കിലും, ആത്മാർത്ഥതയിൽ അവർ ഒട്ടും പിന്നോക്കമായി തോന്നിയില്ല. കോഴിക്കോട്ട് ഇവരിൽ മൂന്നുപേരിൽ ആരുടെയെങ്കിലും കൂടെയാണ് ഞങ്ങൾ താമസിക്കുക.

**ലീലാ ദാമോദരമേനോൻ**

കേരളത്തിലെ അന്നത്തെ സാമൂഹികസാമ്പത്തിക മണ്ഡലങ്ങളിലെ പ്രധാനപ്പെട്ട പരിപാടികളിൽ കേശവമേനോനും ചേട്ടനും വിശിഷ്ടാതിഥികളായിരുന്നു. കൊച്ചിൻ വ്യാവസായികമേഖലയിലെ മിക്ക സംരംഭങ്ങളിലും ചേട്ടൻ ഒഴിച്ചുകൂടാത്ത ഒരു പങ്കാളിയായി. ചില അവസരങ്ങളിൽ കേരള ഗവർണ്ണർ ഉദ്ഘാടനം ചെയ്യാമെന്നേററ പരിപാടികൾ ഗവർണ്ണർ വരാത്തതുകൊണ്ടു് ചേട്ടൻതന്നെ ഉദ്ഘാടനം നിർവ്വഹിക്കേണ്ടിവന്നു. ഈപതിവ് ഒരാവത്തനമായപ്പോൾ ഒരിടത്തെ ഒരു യോഗത്തിൽ ചേട്ടൻ പറഞ്ഞു: ''എനിക്കു് ബഹുമാനപ്പെട്ട ഗവർണ്ണർക്കു പകരം സമ്മേളനം ഉദ്ഘാടനം ചെയ്യാൻ മടിയില്ല. എന്നോട് ഈ കർത്തവ്യം നിർവ്വഹിക്കണമെന്നു പറഞ്ഞ ഭാരവാഹികളോട് അനുഭാവമുണ്ടു്. പക്ഷേ, ഒരുകാര്യം മാത്രം പറയരുതു്. അനവധി വിവാഹങ്ങളിൽ പോകേണ്ടിവരുന്നുണ്ടു്. വരൻ സമയത്തിനു വന്നില്ലെങ്കിൽ ആ സ്ഥാനം തല്ക്കാലം ഏറെറടുക്കാൻ ആവശ്യപ്പെട്ടാൽ ആപത്തായി. എൻെറ ഭാര്യയെക്കൂടെ കൊണ്ടുവരുന്നതു് അപ്രകാരമുള്ള പ്രതിസന്ധി ഒഴിവാക്കാനാണ്.'' ഞാനും ആ യോഗത്തിൽ സന്നിഹിതയായതുകൊണ്ടു് ആ പ്രസ്താവന കൂട്ടച്ചിരിക്ക് ഇടയാക്കി.

അന്നത്തെ ദിനങ്ങൾ ചേട്ടനു് മന്ത്രിയായിരുന്നതിനേക്കാൾ തിരക്കുള്ളവയായിത്തീർന്നു. ചേട്ടൻെറ തറവാട്ടുവീട്ടിൽ എല്ലാ മാസവും തണ്ണീരമൃതേത്തു കഴിക്കാൻ എറണാകുളത്തു വന്നതിനുശേഷം പോകുക പതിവായിരുന്നു. സാമൂഹികസാംസ്കാരിക പരിപാടികളിലും ധാരാളമായി ഞങ്ങൾ രണ്ടുപേരും പങ്കെടുത്തു. കേരള ഖാദിബോർഡിൻെറ ചെയർമാൻ സ്ഥാനം ചേട്ടൻ ഏറെറടുത്തു. ഞാനും കേരള സാമൂഹ്യക്ഷേമബോർഡിൻെറ ചെയർമാനായി പുതിയ സാമ്പത്തിക ക്ഷേമപ്രവത്തനങ്ങൾക്ക് ആരംഭം കുറിച്ചു. അതുവരെ ഒരിക്കലും സമയം കിട്ടാതിരുന്ന സിനിമ കാണാനും ഞങ്ങൾക്ക് ഇഷ്ടംപോലെ സൗകര്യമുണ്ടായി. (തുടരും)

ദാമോദരമേനോൻ രാഷ്ട്രീയത്തിൽ നിന്നു വീണ്ടും പത്രപ്രവർത്തനത്തിലേക്ക് തിരിച്ചു വരുന്നു. ലീലാദാമോദരമേനോൻ രാഷ്ട്രീയത്തിൽ സജീവമാകുന്നു. ഈ സജീവപ്രവർത്തനങ്ങൾക്കിടയിലും രാഷ്ട്രീയത്തിൽ നിന്നു ചതിയുടെ പ്രഹരങ്ങളേററു വാങ്ങുന്നു.

## കോഴിക്കോടൻ

# കുട്ടികളെക്കൊണ്ടു് വേണ്ടാതീനം

മുരളീ മൂവീസിനു വേണ്ടി ഐ. വി. ശശി ഒരുക്കിയ, 'ഇണ'യെന്ന പേരിലുള്ള പതിന്നാലുറീൽപ്പടം വൈവിദ്ധ്യത്തിൻെറ പേരിൽ കാട്ടിക്കൂട്ടിയ വേണ്ടാതനമാണു്; വൃത്തികേടാണു്; കൃത്രിമത്വത്തിൻെറ കൂത്തരങ്ങാണു്; കോപ്രാട്ടിത്തമാണു്. കലയിൽ നിഷിദ്ധമായതും അവയത്രേ. സൗന്ദര്യത്തിൽ മുങ്ങിപ്പൊങ്ങിയ സത്യസന്ധമായ വികാരത്തിൻെറ ആവിഷ്കാരമാണു് കല. സത്യസന്ധമായ വികാരത്തിൻെറ വിന്യാസം ആർക്കും മനസ്സിലാവുകയും ചെയ്യും. ഇവിടെയില്ലാത്തതു് അവ രണ്ടുമാണു്—സത്യവും സൗന്ദര്യവും. കൗമാരത്തിൻെറ പടിവാതിൽക്കലെത്തിനിൽക്കുന്ന രണ്ടു പിള്ളേരെക്കൊണ്ടു് അരുതാത്തതു കാണിക്കുകയും ചെയ്യിക്കുകയുമാണിവിടെ.

### ആശയം ബ്ലൂ ലഗൂണിൽനിന്നു്

ബ്രൂക് ഷീൽഡ്സും ക്രിസ്റ്റോഫർ ആററ്കിൻസും അഭിനയിച്ച റൻഡാൽ ക്ലീഷറുടെ ബ്ലൂ ലഗൂൺ എന്ന ഇംഗ്ലീഷ് ചിത്രം കണ്ടപ്പോഴായിരിക്കണം സ്ക്രിപ്ററ് എഴുതിയുണ്ടാക്കിയ ജോൺ പോളിനും സംവിധായകനായ ശശിക്കും ഇണയുടെ ആശയം മനസ്സിലുദിച്ചതു്. രണ്ടു കൊച്ചു കുട്ടികൾ—ഒരാൺകുട്ടിയും ഒരു പെൺകുട്ടിയും—സഞ്ചരിച്ചിരുന്ന കപ്പൽ തകർന്നു് ഒരു ദ്വീപിലെത്തിപ്പെടുന്നതും സഹായിയായുണ്ടായിരുന്ന ആൾ മരിക്കുകയും ചെയ്തപ്പോൾ തനിച്ചായ അവർ പ്രകൃതിയുടെ അനുഗ്രഹാശിസ്സുകളോടെ വളർന്നു വലുതാവുന്നതും പ്രകൃതിസഹജമായ അവരുടെ പ്രേമം തഴച്ചുവളരുന്നതും പൂത്തുലയുന്നതും ഒരു ഭാവഗാനംപോലെ മധുരവും സുന്ദരവും സ്വാഭാവികവുമായിട്ടാവിഷ്കരിച്ചതാണു്, ബ്ലൂ ലഗൂൺ. ഇവിടെക്കാണാവുന്നതോ മുതിന്നവർക്കറപ്പുതോന്നിക്കുന്ന, കുട്ടികൾ കാണരുതാത്ത, അവരെ ചീത്തപ്പെടുത്തിയേക്കാവുന്ന വൈകൃതവും!

കുട്ടികളായ നായികാനായകന്മാർ—അനിയും വിനുവും—ഒളിച്ചോടണമെന്നാഗ്രഹിച്ചതല്ല. മറിച്ച് ഓർക്കാപ്പുറത്തു വന്ന മഴയിൽനിന്നു രക്ഷപ്പെടാനായി ചരക്കുവണ്ടിയിൽ കയറിയതായിരുന്നു. പെട്ടെന്നാണു വണ്ടി നീങ്ങിയതു്. പക്ഷേ, അവർ നാടുംവിട്ടകലുന്നതിൽ തരിമ്പും ഖേദിച്ചില്ല. കാരണം രണ്ടുപേരും അവരവരുടെ വീടുകളിൽ ഏതാണ്ടധികപ്പററായിരുന്നു. "സ്നേഹമുള്ള ഒരു വാക്കുപറയാൻ വീട്ടിലാരുമില്ലെ"ന്നു് ഒരാൾ. "എനിക്കു വീടെന്നു പറഞ്ഞാൽ വെറുപ്പാണെ"ന്നു് മററാളും. ഇതിൻെറ കാരണത്തിലേക്കു പ്രകാശം ചൊരിഞ്ഞുകൊണ്ടാണു് ചിത്രത്തിൻെറ തുടക്കം. അനിത തൻെറ ഡാഡിയുടെ മകളല്ലെന്നു് മനസ്സിലാക്കുന്നു. "വേറൊരുത്തൻെറ കുട്ടി നിൻെറ വയററിൽ വളരുന്നുണ്ടെന്നറിഞ്ഞുകൊണ്ടാണു് നിന്നെ ഞാൻ കല്യാണം കഴിച്ചതെ"ന്നു് ഡാഡിയെന്ന മനുഷ്യൻ അവളുടെ അമ്മയോടു പറയുന്നതു് അനിത കേട്ടു. അതായിരുന്നു അയാൾ അവളെ എങ്ങോട്ടും കൊണ്ടുപോകാതിരിക്കാൻ കാരണം. വിനുവിൻെറ അമ്മ മരിച്ചതും അച്ഛൻ വേറെ കല്യാണം കഴിച്ചു. ചെറിയമ്മ വഷളത്തിയാണെന്നത്രേ വിനുവിൻെറ അഭിപ്രായം. "അവരടുത്തുവന്നു് മുട്ടിയുരുമ്മി നിൽക്കുമത്രേ." വിനു പറയുകയാണു്: "അസത്തു്, പഴുതാര കയറുമ്പോലെ."

### തുല്യദുഃഖിതർ

തുല്യദുഃഖിതരായ ഈ രണ്ടുകുട്ടികളും നാടിനേക്കാൾ എല്ലാംകൊണ്ടും നല്ലതെന്നു് അവർക്കു തോന്നിയ കാട്ടിൽ ഒരാൻറിയുടെ വീട്ടിലെത്തിച്ചേരുകയാണു്. ചരക്കുവണ്ടിയിൽ പശുക്കളുടെകൂടെ വൈക്കോലിൽക്കിടന്നുറങ്ങുന്നതും ഉണർന്നുപാടുന്നതും പശുവിനെ കറന്നു പാലു കുടിക്കുന്നതും വണ്ടിയിൽ നിന്നിറങ്ങിനടന്നു് രാത്രിയായപ്പോൾ മരക്കവിളിയിൽ കിടന്നുറങ്ങുന്നതും ഒഴുക്കുള്ള നദിയിലൂടെ തിരപ്പനിലൊഴുകുന്നതും മററുമാണു് വഴിക്കുണ്ടായ കുട്ടികളുടെ അനുഭവങ്ങൾ. വിശന്നു പാളീസ്സായ അവർ കാട്ടിൽക്കണ്ട വീട്ടിൽ കയറി അടുക്കളയിൽനിന്നു് ആർത്തിയോടെ ചോറുവാരിത്തിന്നുന്നതു കണ്ടുകൊണ്ടാണു് വീട്ടുകാരി അകത്തു കയറിയതു്. "കള്ളത്തെമ്മാടികൾ! ഇഷ്ടം കൂടിപ്പുറപ്പെട്ടുപോന്നതാണല്ലേ?" മൂപ്പത്ത്യാരുടെ ചോദ്യം. ഇങ്ങനെ ചോദിക്കാൻ മുഖത്തു കണ്ണുള്ള ആർക്കും കഴിയില്ല. അത്രയ്ക്കു കുട്ടികളാണവർ. നല്ല ഡയലോഗുകൾ എഴുതാറുള്ള ജോൺപോളിനെ ഇണയിലൊരിടത്തും കണ്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. എങ്കിലും കാഞ്ചന വേഷമിട്ടഭിനയിക്കുന്ന ആ കഥാപാത്രം നന്നു്. വർഷങ്ങൾക്കു മുമ്പു് നായാട്ടിനു പോയി മടങ്ങുമ്പോൾ വെള്ളച്ചാട്ടത്തിൽപ്പെട്ടു മരിച്ചുപോയതാണു് അവരുടെ മൂപ്പർ. അദ്ദേഹം മരിച്ചുപോയെന്നു് അവർ വിശ്വസിക്കാൻ കൂട്ടാക്കുന്നില്ല. ഇന്നും എന്തുകാര്യവും അവർ മൂപ്പരോടു ചോദിച്ചേ ചെയ്യൂ. ഒളിച്ചോടിപ്പോന്ന കുട്ടികളെ മൂപ്പത്തി കൂടെ താമസിപ്പിക്കുന്നതുപോലും മൂപ്പരോടനുവാദം വാങ്ങിയാണു്. കാഴ്ചക്കാരും കുട്ടികളും ആദ്യം അല്പമൊന്നമ്പരക്കും അതു കാണുമ്പോൾ. കുറേദൂരം ചരക്കുവണ്ടിയിൽ യാത്ര ചെയ്യുകയും തെരപ്പനിലൂടെ ഒഴുകുകയും വേണ്ടിവന്ന തൊഴിച്ചാൽ കുട്ടികൾക്കു് കാര്യമായൊന്നും ചെയ്യേണ്ടിവന്നില്ല. കാട്ടിൽ നല്ലൊരു വീടുതന്നെ സംവിധായകൻ പണികഴിപ്പിച്ചിരിക്കുന്നു; പോരാത്തതിനു് സ്നേഹമുള്ള ഒരാൻറിയെ സൃഷ്ടിക്കുകയും. ഉപ്പുതൊട്ടു് വൈഡൂര്യംവരെ പട്ടണത്തിൽനിന്നു് എന്തുവേണമെങ്കിലും കൊണ്ടുവന്നു കൊടുക്കാൻ ഖാദർക്കായുമുണ്ടു്, അയലത്തു താമസിക്കുന്ന മേജറും കുട്ടികൾക്കു് സുഹൃത്തായിത്തീർന്നു. കഥയുടെ ഒരു നല്ല ഭാഗം അങ്ങനെ കുട്ടികൾക്കു് ജോളിയാക്കാനൊത്തു. എം. ടി. ഉമ്മർ ഈണം നൽകി ജാനകിയും ജയചന്ദ്രനും കൃഷ്ണചന്ദ്രനുമൊക്കെ പാടിത്തകർക്കുന്ന ബിച്ചുവിൻെറ നാലഞ്ചു ഭാവനകളുമുണ്ടു് ചിത്രത്തിനു നീട്ടം കൂട്ടാൻ. (1) പൂവിരിഞ്ഞില്ല, പൂവിൽ തേനുറഞ്ഞില്ല (2) അരളിപ്പൂങ്കാവുകൾ, വളരിപ്പുൽമേടുകൾ (3) ഏകാക്കാ, ഏകാക്കു കഥ പറയാം; വേഷം മാറിയ ചെന്നായുടെ കഥ പറയാം കാക്ക (4) കിനാവിൻെറ വരമ്പത്തു്. എന്നിവയാണു് ആ നാലെണ്ണം.

### "അഡോ ഇസൻസ്!"

ആൻറിയും കുട്ടികളും പുഴയിൽ നീന്തിത്തുടിച്ചു കളിക്കുമ്പോഴാണു് അനി തിരളുന്നതു്. അനി വലിയ പെണ്ണും വിനു വലിയ ചെറുക്കനും ആവുന്നതും രാഗബദ്ധരാവുന്നതുമായ വികാര താരള്യത്തിനും വളർച്ചയ്ക്കും ഭാവമാധുര്യം ഒട്ടുമില്ല. കുട്ടികളെ വസ്ത്രധാരണ കലകൊണ്ടു് (വസ്ത്രാലങ്കാരം, കുമാർ) വലുതാക്കിക്കളയാമെന്നു കരുതിയ സംവിധായകൻെറ ഭാവന എത്ര നിസ്സാരം! കൂടുതൽ മുതിർന്ന രണ്ടുപേരെ കണ്ടെത്താൻ സംവിധായകനു് കഴിയാഞ്ഞതു് ഈ ചിത്രത്തിൻെറ വലിയ ന്യൂനതയത്രേ. വൃത്തികേടിൻെറ



ഒരു കാരണമതാണു്: മാഞ്ചുവട്ടിൽ മണ്ണപ്പംവച്ചു വിളമ്പി, അച്ഛനും അമ്മയുമായി കളിക്കുകയല്ലല്ലോ ഇവിടെ അനിയും വിനുവും. അവരുടെ കല്യാണം കഴിച്ചുകൊടുക്കാൻ തയ്യാറായ ആൻറിയെ കബളിപ്പിച്ചു്, അതിനു ക്ഷമയില്ലാതെ രണ്ടുപേരും ആദ്യരാത്രി കഴിച്ചൊന്നിച്ചു കിടന്നുറങ്ങുന്നതു കണ്ടു ആൻറിക്കു മാത്രമല്ല, കാണികൾക്കും വിഷമവും ദേഷ്യവും തോന്നും. ഏതായാലും കുട്ടികളെ അവർ കല്യാണം കഴിപ്പിച്ചു വിടുന്നതും തൻെറ ജോലി തീന്നതുപോലെ, മൂപ്പർ വന്നു വിളിച്ചു കൊണ്ടുപോകുന്നതും കൊള്ളാം. എന്നാൽ ഭാര്യാഭർത്താക്കന്മാരായി അവിടെ താമസിച്ചുപോന്ന അനി ഗർഭിണിയാകുന്നതും സുഖക്കേടുപിടിച്ചു അവളെ വിനുവും മേജറുംകൂടി കോരിച്ചൊരിയുന്ന മഴയത്തു് ഖാദർക്കായുടെ കാളവണ്ടിയിൽ ആശുപത്രിയിലേക്കു കൊണ്ടുപോകുംവഴി മരിച്ചുപോകുന്നതും വിനു അവളുടെ കഴുത്തിലെ വൈരമാലയിൽനിന്നൊരു വൈരം വിഴുങ്ങി അവളോടൊത്തുചേരുന്നതുമായ അവസാന നിമിഷങ്ങളിലെ മെലോഡ്രാമ സഹിക്കാൻ കഴിവുള്ള കാഴ്ചക്കാർ ഭാഗ്യവാന്മാരത്രേ.

### ഒരു കഥാപാത്രംമാത്രം

സതീഷിൻെറ കലാസംവിധാനവും നാരായണൻെറ എഡിററിങ്ങും ഇണയുടെ നല്ല വശങ്ങളാണു്. ജയാനൻ വിൻസൻറിൻെറ ക്യാമറ പ്രകൃതിഭംഗി പകത്തുന്നതിൽ വിജയിച്ചിരിക്കുന്നു. മരിച്ച മൂപ്പരുടെ മധുരസ്മരണയിൽ കഴിയുന്ന കാഞ്ചനയുടെ അസാധാരണ വ്യക്തിത്വം അനാവരണം ചെയ്യുന്ന പാത്രസൃഷ്ടിയിലെ രസമല്ലാതെ ഇണയിൽ വേറിട്ടൊരു രസവുമില്ല. മൂപ്പരുടെ പ്രേതംവന്നു് വിധവയെ വിളിച്ചുകൊണ്ടുപോകുന്ന അവരുടെ മരണത്തിനുപോലുമുണ്ടു് ഒരു സൗന്ദര്യം. കാളവണ്ടിക്കാരൻ ഖാദറും (ബി. കെ. പൊററക്കാട്ട്) മേജറും (റഷീദ്) തരക്കേടില്ല. കുട്ടികളിൽ ദേവിയുടെ അനിയാണു് രഘുവിൻെറ വിനുവിനേക്കാൾ ഭേദം. കൃഷ്ണചന്ദ്രൻ പാടുന്ന "വെള്ളിച്ചില്ലും വിതറി—തുള്ളിത്തുള്ളിയൊഴുകും, പൊരി നുരചിതറും കാട്ടരുവീ"എന്ന പാട്ടും കൊള്ളാം, അത്രമാത്രം.

●

## ഒരു തീർത്ഥാടനത്തിൻെറ ഓർമ്മക്കുറിപ്പ്

(15-ാം പേജിൽ നിന്നുതുടർച്ച)

ളിൽനിന്നു് അസംഖ്യം അറബിക്കിളികൾ ചിറകടിച്ചുയർന്നു. ഇനി തിരിച്ച് മുസ്ദലിഫ എന്ന സ്ഥലത്തേക്കു്. അവിടെ ഒരു നാൾ രാപ്പാക്കണം. നിസ്കാരത്തിനുശേഷം വിശാലമായ മുസ്ദലിഫയുടെ മണ്ണിൽ പ്രാചീനമായ വിചാരധാരയുമായി ഞങ്ങൾ കിടന്നു. വെളുത്ത നിലാവിൽ തീർത്ഥാടകർ മുങ്ങിയുണർന്നു. ബലി പെരുന്നാളിൻെറ പ്രഭാതത്തിലേക്കാണു് ഞങ്ങൾ മിഴി തുറന്നതു്. ത്യാഗത്തിൻെറയും പരീക്ഷണത്തിൻെറയും ഓർമ്മപ്പെരുന്നാൾ. ദൈവവിധി കേട്ടു സ്വന്തം പുത്രനെ ബലികൊടുക്കാൻ നിശ്ചയിച്ച ത്യാഗത്തിൻെറ സ്മൃതികളുമായി വന്ന പെരുന്നാൾ.

ബലികർമ്മത്തിനായി പുത്രൻ ഇസ്മായിലിനെ വിജനസ്ഥലത്തേക്കു കൊണ്ടുപോകുമ്പോൾ ചെകുത്താൻ പല അടവുകളിലൂടെയും ആ പിതാവിനെയും പുത്രനെയും പിന്തിരിപ്പിക്കാൻ ശ്രമിച്ചു. ദൈവത്തിൻെറ മുമ്പിൽ എല്ലാം സമർപ്പിച്ച ഇബ്രാഹിംനബിയും പുത്രനും ചെകുത്താനെ കല്ലെറിഞ്ഞോടിച്ചു. ആ സംഭവത്തിൻെറ സ്മരണയ്ക്കായി ഹാജിമാർ ചെകുത്താൻ ഇരുന്ന സ്ഥലത്തിനു നേരെ കല്ലെറിയണം. മുസ്ദലിഫയിൽ നിന്നാണു് കല്ലുകൾ ശേഖരിച്ചതു്. മിനായിലേക്കു മടങ്ങവേ ആടുകളെയും ഒട്ടകങ്ങളെയും അറുത്തു വിതരണം ചെയ്യുന്ന സ്ഥലത്തെ ജനത്തിരക്കു് ഏറിവരികയായിരുന്നു.

മൂന്നു സ്ഥലങ്ങളിലായി നാലുദിവസംകൊണ്ടാണു് കല്ലേറു്പൂർത്തിയാക്കേണ്ടതു്. തിക്കും തിരക്കും അതിൻെറ പാരമ്യത്തിലെത്തുന്ന ചടങ്ങാണിതു്. ഇന്നിപ്പോൾ ഈ സ്ഥലത്തിനുമേൽ കൂററൻപാലം പണിതു സൗകര്യമേർപ്പെടുത്തിയിട്ടുണ്ടെങ്കിലും നിയന്ത്രിക്കാനാവാത്ത തിരക്കാണിപ്പോഴും. പലരും തിരക്കിൽ മരിച്ചുവീഴുന്നു. ലക്ഷക്കണക്കിനാളുകൾ നിറഞ്ഞുനിന്നെറിയുന്ന 'ജംറ' എന്ന ഈ സ്ഥലത്തുവച്ചു് ഞാനും ചങ്ങാതിയും കൂട്ടം തെററി. തിരയാൻ മാർഗ്ഗമില്ല. എല്ലാവരും ഒരേ വേഷക്കാർ. ഏറെനേരംനോക്കിയിട്ടും ആളെ കണ്ടെത്താനാവാതെ ഞാൻ മെക്കയിലേക്കു ബസ്സ് കയറി.

ക്ഷീണവും വിശപ്പും പേശികളെ ആക്രമിക്കുകയായിരുന്നു. മെക്കയിലെ മലബാരിഗലിയിൽക്കണ്ട മലയാളിഹോട്ടലിൽനിന്നു് ഏറെനേരത്തെ കഠിനദ്ധ്വാനത്തിനുശേഷം അല്പം ചോറും കോഴിക്കറിയുംകിട്ടി. ആർത്തിയോടെ അതു വാരിത്തിന്നുമ്പോഴുണ്ടു് തിരക്കിനിടയിൽ നഷ്ടപ്പെട്ട ചങ്ങാതി ഓടിക്കിതച്ചു മുമ്പിൽ. അല്പനേരത്തെ വിശ്രമത്തിനുശേഷം ഞങ്ങൾ മെക്കാപ്പള്ളിയിലേക്കു കയറി.

ലോകത്തിലെ കോടിക്കണക്കിനു മുസ്ലിങ്ങൾ അഭിമുഖമായി നിന്നു നിസ്കരിക്കുന്ന 'കഅബ'യെ ഹാജിമാർ ഏഴു തവണ ത്വവാഫ് (പ്രദക്ഷിണം) ചെയ്യണം. ഒരു ക്യൂബിൻെറ ആകൃതിയിൽ നിർമ്മിച്ച കഅബയ്ക്കു് നാല്പതടി നീളവും മുപ്പത്തഞ്ചു് അടി വീതിയും അമ്പതടി ഉയരവുമാണുള്ളതു്. അതിൻെറ വടക്കുകിഴക്കേ മൂലയിൽ ഹജറുൽ അസ്വദ് (വിശുദ്ധ ശില) സ്ഥാപിച്ചിരിക്കുന്നു. ആണുങ്ങളും പെണ്ണുങ്ങളും വൃദ്ധന്മാരും കുട്ടികളുമൊക്കെ പ്രദക്ഷിണത്തിൻെറ തിരക്കിലാണു്. എല്ലാവരുടെയും ചുണ്ടുകളിൽനിന്നും ആരാധനയുടെ മന്ത്രങ്ങൾ. പ്രദക്ഷിണത്തിനിടയിൽ വിശുദ്ധ ശില ചുംബിക്കുകയോ അതിനു കഴിയില്ലെങ്കിൽ ശിലയ്ക്കു നേരെ കൈയുയർത്തുകയോ ചെയ്യണം. ഏറെ നേരത്തെ ശ്രമത്തിനുശേഷമാണു് ഞങ്ങൾക്കു പ്രദക്ഷിണം പൂർത്തിയാക്കാൻ കഴിഞ്ഞതു്.

അയ്യായിരം കൊല്ലങ്ങൾക്കു മുമ്പു്, ഒരമ്മയുടെ ഭക്തിയുടെ കണ്ണുനീർ വീണു കുതിർന്ന മണ്ണിലാണു് ഞങ്ങളിപ്പോൾ നിൽക്കുന്നതു്. പൊള്ളുന്ന വെയിലേററു് ഒരിററു വെള്ളത്തിനായി സ്വന്തം ഓമനക്കുഞ്ഞു് ദാഹിച്ചു കരയവേ ഒരു നിഴൽപോലുമില്ലാത്ത മരുഭൂമിയുടെ ഊഷരതയ്ക്കു മുമ്പിൽ ആ അമ്മ നിസ്സഹായയായി നിന്നുപോയി. സഫ, മർവ്വ എന്നീ പർവ്വതങ്ങളുടെ മദ്ധ്യേ നിന്നുകൊണ്ടു് അവർ മേലോട്ടുനോക്കി ഖൽബ്പൊട്ടി പ്രാർത്ഥിച്ചു. കുഞ്ഞിനെ നിലത്തു കിടത്തി രണ്ടു കുന്നുകളിലേക്കും ഓടിക്കയറുകയും വീണ്ടും മടങ്ങിവരികയും ചെയ്തിട്ടും ഒരാളെപ്പോലും കണ്ടില്ല. കുഞ്ഞാകട്ടെ തൊണ്ട വരണ്ടു കരയുന്നു. ഏഴു തവണ അങ്ങനെ ഓടിക്കഴിഞ്ഞപ്പോഴാണു് കുഞ്ഞു് കാലിട്ടടിച്ചു കരയുന്ന സ്ഥലത്തുനിന്നു് ഒരു ശബ്ദം. കളകളാരവവുമായി ജലപ്രവാഹം. ആ അമ്മ സ്വയം മറന്നുപോയി. അള്ളാഹുവിനെ സ്തുതിച്ചു. കുഞ്ഞിനു് ആവോളം വെള്ളം കൊടുത്തു. ജലധാര നിൽക്കുന്നില്ല. അവരുറക്കെപ്പറഞ്ഞു—സംസം. (നിറുത്തുക) നിറഞ്ഞ ഭക്തിക്കു മുമ്പിൽ കാരുണ്യത്തിൻെറ വററാത്ത ജലപ്രവാഹം. ഹാജിറാബീവിയാണു ആ അമ്മ. ആ സംഭവത്തിൻെറ സ്മാരകമായി സഫയിൽനിന്നു് മർവയിലേക്കും മർവയിൽനിന്നു് സഫയിലേക്കും ഏഴുപ്രാവശ്യം നടക്കണം. ഈ ചടങ്ങിനു ശേഷമോ കല്ലേറിനു ശേഷമോ തലയിൽ നിന്നു് മുടി അല്പം മുറിച്ചു നീക്കണം. തിരക്കിനിടയിൽ കിട്ടിയ സംസം വെള്ളവും കുടിച്ചു് വീണ്ടും രണ്ടു ദിവസത്തെ കല്ലെറിയുന്ന ചടങ്ങിനായി ഞങ്ങൾ മിനായിലേക്കുതന്നെ മടങ്ങി.

മെക്കയ്ക്കും മിനായ്ക്കുമിടയിൽ പുതുതായി പണിതുയർത്തിയ കൂററൻ ക്രീക്കിലൂടെയാണു് ഞങ്ങൾ മടങ്ങിയതു്. പർവ്വതങ്ങളെ മെരുക്കി അദ്ഭുതങ്ങൾ സൃഷ്ടിക്കുന്ന ടെക്നോളജിയുടെ വിദ്യകൾ. നാലു ക്രീക്കുകളാണിവിടെ. ശീതോഷ്ണം ക്രമീകരിക്കുന്ന കൂററൻയന്ത്രങ്ങളും സോഡിയം ലൈററുകൾ തുളുമ്പുന്ന മഞ്ഞപ്രിസങ്ങൾ ഘടിപ്പിച്ച വിളക്കുപാളങ്ങളും ക്രീക്കുകളെ കമനീയമാക്കുന്നു. മുഹമ്മദ് നബിയുടെ ഖബറിടം സ്ഥിതിചെയ്യുന്ന മദീനസന്ദർശിക്കുന്നതും ഹജ്ജിൻെറ ഭാഗമായി അനുഷ്ഠിക്കപ്പെടേണ്ട പുണ്യകർമ്മമായി കണക്കാക്കപ്പെടുന്നു.

അവസാനത്തെ കല്ലെറിയുന്ന ചടങ്ങുകൂടി കഴിഞ്ഞതോടെ ഹജ്ജ് പൂർത്തിയായി. ചരിത്രത്തിൻെറ ഗതി മാററിക്കുറിച്ച ഒരു വിശ്വാസപ്രമാണത്തിൻെറ പിറവിക്കു സാക്ഷ്യം വഹിച്ച മെക്കയോടു് വിടവാങ്ങുമ്പോൾ, പിന്നിൽ ആരാധനയാൽ തല കുമ്പിട്ടു് പർവ്വതങ്ങൾ. ആകാശത്തിനുതാഴെ തിളങ്ങുന്ന കല്ലുകൾപോലെ കൂടാരങ്ങളും കൂടാരങ്ങൾ വിടുന്ന തീർത്ഥാടകരും.

●

## ഭീതിയുടെ നിഴലിൽ ഒരു ഗ്രാമം

(13-ാം പേജിൽനിന്നു തുടർച്ച)

ളിലെ വിദ്യാർത്ഥികളെ യാതൊരു പ്രകോപനവുമില്ലാതെ ക്ലാസുമുറികളിൽ കയറി തല്ലിച്ചതയ്ക്കുകയായിരുന്നുവെന്നു്

ഹെഡ്മാസ്റ്റർ എം. അബ്ദുറഹ്മാൻ പറഞ്ഞു. ശോഭന എന്ന പെൺകുട്ടിയുടെ കാലിനേററ മുറിവ് ബയനററുകൊണ്ടുള്ള കുത്തേററതാണത്രേ! ചന്ദ്രൻ, ബേബി, ദാമോദരൻ എന്നീ വിദ്യാർത്ഥികളെ തങ്ങളുടെ മുമ്പിൽവച്ചും പിന്നീട് സ്റ്റേഷനിൽവച്ചും പൊലീസ് ക്രൂരമായി മർദ്ദിച്ചുവെന്ന് അദ്ധ്യാപകർ പറയുന്നു. ഗോപി എന്ന ഒരദ്ധ്യാപകനും ലാത്തിയടിയേൽക്കുകയുണ്ടായി. പള്ളിയിൽ സമാധാനപരമായി പ്രകടനം നയിച്ച വിദ്യാർത്ഥികളെ നിരത്തുവക്കിലെ ഒരു റബ്ബർത്തോട്ടത്തിലിട്ട് പൊലീസ് മർദ്ദിക്കുകയുണ്ടായി. വയററത്ത് ലാത്തികൊണ്ടുള്ള കുത്തേററു രക്തം കല്ലിച്ച പാടുകളും മുറിവുകളുമോടെ രണ്ടു വിദ്യാർത്ഥികളെ ആശുപത്രിയിൽ പ്രവേശിപ്പിച്ചിട്ടുണ്ട്. ഇരുപതോളം വിദ്യാർത്ഥികൾ പൊലീസിന്റെ മർദ്ദനമേററു തലപൊട്ടിയും കൈകാൽ മുറിഞ്ഞും ആശുപത്രിയിൽ കിടക്കുകയാണ്.

**ഹൃദയരോഗം ഉണ്ടാകുന്നതിനുള്ള പ്രധാന കാരണമാണ് പുകവലി।**

# നിങ്ങളുടെ വീട്ടിൽ ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസ് ജി.വി.—പേരൂർക്കട

**ചോദ്യം:**

ഒരു പുരുഷനുമായി ഞാൻ ബന്ധപ്പെട്ടു. അതിനുശേഷം 54 ദിവസം കഴിഞ്ഞു. ഇനിയും മെൻസസ്സായിട്ടില്ല. ഗർഭമാണോ ഡോക്ടർ?

**ഉത്തരം:**

ഗർഭധാരണമാകാൻ നല്ല സാദ്ധ്യതയുണ്ട്. അവിഹിതമായ ലൈംഗികവേഴ്ചയ്ക്കുശേഷം ഗർഭധാരണം നടന്നുപോയിരിക്കുമോ എന്ന ഭയാശങ്കകൾ മൂലവും മാസമുറ താമസിക്കാൻ സാദ്ധ്യതയുണ്ട്. അതിനാൽ ഒരു ഡോക്ടറെ കണ്ടു പരിശോധിപ്പിച്ചു തീർച്ച വരുത്തണം. എട്ടുപത്ത് ആഴ്ചകൾക്കകമായാൽ ഗർഭച്ഛിദ്രം നടത്തുന്നതിനു പ്രയാസമുണ്ടാവില്ല.

## മിസസ്. കെ. ആർ,—ചെന്നിത്തല

**ചോദ്യം:**

അബോർഷൻ കഴിഞ്ഞ് മൂന്നാമത്തെ ആഴ്ചയിൽ ലൈംഗികബന്ധമുണ്ടായാൽ കുഴപ്പമുണ്ടാകുമോ?

**ഉത്തരം:**

ചിലപ്പോൾ വീണ്ടും ഗർഭധാരണം ഉണ്ടാകാൻ സാദ്ധ്യതയുണ്ടെന്നല്ലാതെ മററു കുഴപ്പങ്ങളൊന്നും ഉണ്ടാകാനിടയില്ല.

## മിസസ് പി. എൻ.—കൊട്ടാരക്കര

**ചോദ്യം:**

9-ം 7-ം വയസ്സായ രണ്ടു കുട്ടികളുടെ മാതാവും 34 വയസ്സുമുള്ള പി. പി. എസ്. ചെയ്യ ഞാൻ ഒരുവർഷം മുമ്പ് ഗർഭാശയ കാൻസർ സംബന്ധമായ പരിശോധനയ്ക്കു വിധേയയായി. Terramycin, Tetra Cycloride എന്ന Vaginal Tablets ഉപയോഗിക്കാൻ ഡോക്ടർ നിർദ്ദേശിച്ചു. അതു് ഉപയോഗിച്ചശേഷം വീണ്ടും പരിശോധിച്ചപ്പോൾ Gynoasn 200 mg വാജിനൽ ടാബ്ലറ്റുകൾ ഉപയോഗിക്കാൻ ഡോക്ടർ പറഞ്ഞു. ആ ടാബ്ലററ്സ് എന്തു അസുഖത്തിനുള്ളതാണ്. അതിനോടൊപ്പം വയർ ഡ്യൂപ്പ് ചെയ്യുകയും വേണമെന്നു പറഞ്ഞു. എന്തെല്ലാം നടപടികൾ ഞാൻ സ്വീകരിക്കണം. ദയവായി മറുപടി തരിക.

**ഉത്തരം:**

ഭഗാശയത്തിലും ഗർഭാശയകണ്ഠത്തിലുമുള്ള പലവിധ അസുഖങ്ങൾക്കും നിങ്ങൾക്കു ലഭിച്ചവിധത്തിലുള്ള ചികിത്സ നൽകുന്നുണ്ട്. മേൽപ്പറഞ്ഞ ഭാഗങ്ങളിൽ പഴുപ്പുള്ളതിനാണ് ഈവിധ ചികിത്സ നടത്തുന്നത്. പഴുപ്പുണ്ടെന്നു സംശയമുണ്ടായാൽ അതു ചികിത്സിച്ചു മാററിയിട്ടേ, ക്യാൻസർ സംബന്ധമായ പരിശോധനകൾ നടത്തുകയുള്ളൂ. നിങ്ങൾ ഒരു ഗൈനക്കോളജി സ്പെഷ്യലിസ്റ്റിനെക്കൊണ്ടു പരിശോധിപ്പിച്ചു നിർദ്ദേശങ്ങൾ സ്വീകരിക്കണം.

## മി. ജി. ജെ.—ഓയൂർ

**ചോദ്യം:**

എൻെറ രക്തം A+ve ഉം, വിവാഹം കഴിക്കാൻ ഉദ്ദേശിക്കുന്ന പെൺകുട്ടിയുടെ രക്തം O+ve ഉം ആണ്. (എനിക്ക് 25-ഉം അവൾക്ക് 24-ഉം വയസ്സ്. എൻെറ Semen Analysis ഇങ്ങനെയാണ്: Time of higtn: 15 mts; Highly vissors; Reaction—Alkalive, PH-8; Actively motile—60%; Slug. Motile—25%; Nau motil—15%; Sperm court: 140 million/cc; 2 to 4 pus cells/HPF; a few epi. cells.) ഞങ്ങൾക്ക് കുട്ടികളുണ്ടാവാൻ എന്തെങ്കിലും പ്രയാസം ഉണ്ടാവുമോ?

**ഉത്തരം:**

ഒരു കുഴപ്പവും ഉണ്ടാകാൻ സാദ്ധ്യതയില്ല. എന്നാൽ ഭർത്താവ് A. ഗ്രൂപ്പിൽ പെട്ടതും ഭാര്യ O. ഗ്രൂപ്പിൽ പെട്ടതുമായാൽ വളരെ അപൂർവ്വമായി ശിശുവിനു മഞ്ഞപ്പിത്തമുണ്ടാകാം. ഇതു് എളുപ്പം ശരിയാക്കാവുന്നതുമാണ്.

## മിസസ്. പി. വി.—തലശ്ശേരി

**ചോദ്യം:**

എൻെറ ഭർത്താവ് വാസക്ടമി ഓപ്പറേഷൻ ചെയ്തിട്ടുണ്ട്. എത്ര മാസം കഴിഞ്ഞാൽ ഞങ്ങൾക്കു ലൈംഗികമായി ബന്ധപ്പെടാം?

**ഉത്തരം:**

വാസക്ടമി ഓപ്പറേഷനുശേഷം ഒരാഴ്ച കഴിഞ്ഞാൽ ലൈംഗികബന്ധത്തിൽ ഏർപ്പെടാവുന്നതാണ്. എന്നാൽ ഓപ്പറേഷൻ കഴിഞ്ഞാലും ഒന്നു രണ്ടു മാസത്തേക്കു ചിലർക്ക് സന്താനോല്പാദനശേഷി തുടർന്നുണ്ടായിരിക്കും. അപൂർവ്വം ചിലർക്ക് ഓപ്പറേഷൻ പരാജയപ്പെട്ടു കാണുന്നുണ്ട്. അതിനാൽ ഓപ്പറേഷനുശേഷം ശുക്ലം പരിശോധിച്ച് ബീജം ഇല്ലെന്നു തീർച്ചപ്പെടുത്തിയിട്ടു വീണ്ടും സംയോഗത്തിലേർപ്പെടുന്നതാണ് നല്ലതു്. അതല്ലെങ്കിൽ അതുവരെ മററു ഗർഭനിരോധന മാർഗ്ഗങ്ങൾ ഉപയോഗിക്കണം.

Published by M. S. Sreenivasan on behalfof Laisa Publications Private Ltd. Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd. KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 816622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234